



# ശ്രീരാമകൃഷ്ണദേവൻ.

---




സമ്പാദകൻ,

കെ. മാധവനുണ്ണിത്താൻ

ഹെഡ്മാസ്ററർ,

വി. എം. സ്കൂൾ, കുറവൂർ.





ഒന്നാം പതിപ്പ് കാപ്പി 1000.





ശ്രീരാമവിലാസം പ്രസ്സ്,

കൊല്ലം.




വില ചക്രം 2.


1114 കുംഭം 9-ാംനു-

# ആമുഖം.



സർവ്വധർമ്മസമന്വയമൂർത്തിയായ ഭഗവാൻ ശ്രീരാമകൃഷ്ണ ദേവൻെറ ജീവിതചരിത്രം ബാലികാബാലന്മാർകൂടി വായിച്ചു മനസ്സിലാക്കി ജീവിതം പരിശുദ്ധമാക്കിത്തീക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഈ ചെറിയ പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതാകുന്നു. കരുണാവാരിധിയായ ഭഗവാൻ നമ്മെ എല്ലാവരേയും അനുഗ്രഹിക്കുമാറാകട്ടെ.

"യസ്യ വീര്യേണ കൃതിനോ
വയം ച ഭുവനാനി ച
രാമകൃഷ്ണം സദാ വന്ദേ
സ്വതന്ത്രം ശർവ്വമീശ്വരം."

എന്നു്,

സമ്പാദകൻ.

"ശ്രീരാമകൃഷ്ണനെപ്പോലെ സാവ്ജനീനമായ സമ്പൂർണ്ണതയോടുകൂടി ഒരാഠം ലോകത്തിൽ ഇതേവരെ ജനിച്ചിട്ടില്ല. ലോകത്തിലെ നിബിഡാന്ധകാരമായ ഈ യുഗത്തിൽ ഈ മഹാപുരുഷൻ ദിവ്യതേജോഭാസുരമായ ഒരു ദീപസ്തംഭംപോലെയാണു്. അദ്ദേഹത്തിൻെറ പ്രകാശംകൊണ്ടു മാത്രമേ മനുഷ്യനു സംസാരസമുദ്രത്തെ കടക്കാൻ സാധിക്കയുള്ളു."

ശ്രീവിവേകാനന്ദസ്വാമി.

# ശ്രീരാമകൃഷ്ണദേവൻ.

I

## കാമാരപുകുരവും ബാല്യജീവിതവും.

ബംഗാൾ പ്രസിഡൻസിയിൽ ഹൂഗ്ലിജില്ലയിൽ കാമാരപുകുരം എന്ന ഒരു ഗ്രാമം ഉണ്ട്. ഹൌറയിൽനിന്നു "ബംഗാൾ നാഗപൂർ" റയിൽവേ ലയിനിലെ വിഷ്ണുപുരം (ഗഡ്ബേതാ) സ്റ്റേഷനിൽ ഇറങ്ങി കാളവണ്ടിയിലോ അല്ലെങ്കിൽ കാൽനടയായോ വേണം ഈ ഗ്രാമത്തിൽ പോകാൻ. ഗ്രാമം അതിസുന്ദരം; നാലുവശത്തും വയൽ; പടിഞ്ഞാറുവശത്ത് ഒരു താലപുഷ്കരണി; അതിൻെറ പടിഞ്ഞാറുവശം സ്വല്പം ദൂരത്തിൽ 'ഭൂതിർഖാൽ' എന്നു പേരുള്ള ഒരു ചെറിയ ജലാശയവും അതിൻെറ തീരത്തിൽ ശ്മശാനവും; ഈ ജലാശയത്തിനു പടിഞ്ഞാറു് അല്പം ദൂരത്തിൽ വയലിന്നിടയ്ക്കു സുന്ദരമായ ആമ്രോദ്യാനം; ഈ ആമ്രോദ്യാനത്തിൽ ശ്രീരാമകൃഷ്ണദേവൻ കുട്ടിക്കാലത്തു കളിച്ചിരുന്നു. ഗ്രാമത്തിൽ വിവിധജാതികൾ വസിക്കുന്നു. മുൻകാലത്തു് ഈ ഗ്രാമത്തിൽ അനേകം ധനവാന്മാർ ഉണ്ടായിരുന്നു. എന്നാൽ ഇപ്പോൾ ഗ്രാമത്തിൻെറ സ്ഥിതി അത്ര നന്നല്ല. ആ ഭാഗത്തുള്ള ആളുകൾക്കു് ദേവന്മാരിലും ദ്വിജന്മാരിലും വളരെ ഭക്തിയുണ്ടായിരുന്നു.

ഈ ഗ്രാമത്തിൽ ക്ഷുദിരാമചട്ടോപാദ്ധ്യായൻ എന്നു പേരുള്ള ഒരു ദരിദ്രബ്രാഹ്മണൻ വസിച്ചിരുന്നു. അദ്ദേഹം സർവ്വദാ ഈശ്വരചിന്തയിൽ മഗ്നനായിരുന്നു. ദരിദ്രനായാ

ലും അദ്ദേഹം ഒരിക്കലും ആരുടേയും അടുക്കൽനിന്നു് ഒന്നും ആഗ്രഹിച്ചിരുന്നില്ല; ഈശ്വരനിൽ സർവ്വവും സമർപ്പണം ചെയ്തിരുന്നു. അദ്ദേഹത്തിൻെറ ചെറിയ കുടുംബം വളരെ ലാഘവായ രീതിയിലാണു് കാലക്ഷേപംചെയ്തിരുന്നതു്. കുടുംബസ്വത്തായി സ്വല്പം ഭൂമിയുണ്ടായിരുന്നു; ഒരു ഭാഗിനേയൻ അല്പാല്പം സഹായിക്കുയും ചെയ്തിരുന്നു; അതുകൊണ്ടുതന്നെ നിത്യവൃത്തി, ഭഗവൽപൂജ, ദാനം, അതിഥിസേവ ഇവയെല്ലാം നടന്നുകൊണ്ടിരുന്നു.

അതിഥിസേവയിൽ ക്ഷുദിരാമനു് അത്യന്തം ഔൽസുക്യം ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ വാസസ്ഥലത്തിനു സ്വല്പം ദൂരത്തായി ഗ്രാമത്തിൻെറ ദക്ഷിണഭാഗത്തുകൂടി പുരിയിലേയ്ക്കു് (ജഗന്നാഥപുരത്തിലേയ്ക്കു്) പോകുന്ന ഒരു വഴിയുണ്ടായിരുന്നു. ഈ വഴിയിൽകൂടി സന്ന്യാസികൾ സർവ്വദാ സഞ്ചരിച്ചുകൊണ്ടിരുന്നു. ചിലപ്പോഴെല്ലാം ഇവർ ഗ്രാമത്തിൽ പ്രവേശിച്ചു ഭിക്ഷ സംഗ്രഹിക്കും; അല്ലെങ്കിൽ ഗൃഹങ്ങളിൽ അതിഥികളായി ചെല്ലും. അവർ ക്ഷുദിരാമൻെറ ഗൃഹത്തിൽ ആതിഥ്യം സ്വീകരിക്കുകയും അദ്ദേഹത്തിൻെറ ഭക്തിപൂർവ്വമായ ശുശ്രൂഷയാൽ പരമതൃപ്തരാകുകയും ചെയ്തിരുന്നു. അവരിൽ ആർക്കെങ്കിലും എന്തെങ്കിലും അസൌകര്യങ്ങൾ കണ്ടാൽ വളരെ കഷ്ടപ്പെട്ടും അതിനെ ദൂരീകരിക്കാൻ അദ്ദേഹം ശ്രമിച്ചിരുന്നു.

ക്ഷുദിരാമൻ ഉജ്ജ്വലഗൌരവർണ്ണനും, ദീർഘകായനുമായിരുന്നു. അദ്ദേഹം വളരെ തേജസ്വിയും ഗംഭീരനും ആയിട്ടാണു് കാണപ്പെട്ടിരുന്നതു്. സത്യവാദി, തപസ്വി, വാക്സിദ്ധൻ എന്നു പറഞ്ഞു് ഗ്രാമത്തിലെ ജനങ്ങൾ അദ്ദേഹത്തോടു ദേവന്മാരിലെന്നപോലെ ഭക്തി കാണിച്ചിരുന്നു. അദ്ദേഹം ഗ്രാമത്തിലെ 'ഹാലദാരപുഷ്കരണി'യിൽ സ്നാനംചെയ്യുന്ന സമയം അദ്ദേഹത്തോടുകൂടി ആരും വെള്ള

ത്തിൽ ഇറങ്ങിയിരുന്നില്ല; അദ്ദേഹത്തെ നമസ്കാരവേളയിൽ പാദസ്പർശം ചെയ്യാൻ പോലും ആളുകൾ ഭയപ്പെട്ടിരുന്നു; അദ്ദേഹം വഴിയിൽക്കൂടി പോകുന്നതു കണ്ടാൽ സസംഭ്രമം എല്ലാവരും എഴുന്നേററുപോകും.

ഒരു ദിവസം ക്ഷുദിരാമൻ ഒരു കാര്യവശാൽ മറെറാരു ഗ്രാമത്തിൽ പോയിരുന്നു. വഴിയിൽ ഒരു വൃക്ഷതലത്തിൽ ഉറങ്ങിപ്പോയി. അപ്പോൾ സ്വപ്നത്തിൽ ശ്രീരാമചന്ദ്രൻ ദർശനം നൽകി, അടുത്തിരിക്കുന്ന ഭൂമിയിൽ താൻ വളരെ ദിവസമായി വീണുകിടക്കുന്നു എന്നും, വൃത്തിശൂന്യതയാലും അനാഹാരത്താലും താൻ വളരെ കഷ്ടപ്പെടുന്നു എന്നും പറഞ്ഞു. ക്ഷുദിരാമൻ ഉണർന്നു നാലുവശത്തും അന്വേഷിച്ചു; ഒരു സാളഗ്രാമം കിട്ടി. അത്യന്തം ആനന്ദത്തോടുകൂടി അതിനെ തന്റെ തലയിൽ വച്ചു് സ്വഗൃഹത്തിലേയ്ക്കു കൊണ്ടുപോയി. അതുമുതൽക്കു് ഈ കുടുംബത്തിൽ മുൻ പറഞ്ഞ സാളഗ്രാമത്തെ 'രഘുവീരൻ' എന്നു നാമകരണംചെയ്തു ഗൃഹദേവതയായി പൂജിച്ചുവന്നിരുന്നു.

ക്ഷുദിരാമപത്നിയായ ചന്ദ്രമണീദേവി അത്യന്തം സരളപ്രകൃതിസമ്പന്നയായിരുന്നു. അവരുടെ അത്യധികമായ സരളത ഇടയ്ക്കിടയ്ക്കു് ബുദ്ധിഹീനതപോലെ തോന്നും. അവർക്കു് തന്റേതെന്നും അന്യന്റേതെന്നും ഉള്ള ഭേദബുദ്ധിയില്ലായിരുന്നു. അന്യരെ പൂജിക്കുന്നതിൽ അവർ വളരെ തല്പരയായിരുന്നു. അതുകൊണ്ടു് ചിലപ്പോൾ തന്റെ ആഹാരം അതിഥികൾക്കോ ക്ഷുധാർത്തന്മാരായ അയൽവാസികൾക്കോ നൽകി പ്രസന്നമനസ്സോടുകൂടി ഉപവാസത്തെ വരിച്ചിരിക്കും. അവരുടെ മനസ്സിൽ രാഗദ്വേഷലോഭാദികളുടെ ഗന്ധംപോലും ഇല്ലായിരുന്നു. ഒരുവനെങ്കിലും അസത്യം പറയുമെന്നു് അവർക്കു സ്വല്പംപോലും മനസ്സിലാക്കാനോ വിശ്വസിക്കാനോ കഴിവില്ലായിരുന്നു, എന്നുള്ള സംഗതി ആശ്ചര്യംതന്നെ.

ക്ഷുദിരാമന്ന് രാമകുമാരൻ എന്നും, രാമേശ്വരൻ എന്നും പേരുള്ള രണ്ടു പുത്രന്മാരും കാത്ത്യായനി എന്നു പേരുള്ള ഒരു പുത്രിയും ജനിച്ചതിൽ പിന്നീട്ട് രാമകൃഷ്ണദേവൻ ജനിച്ചു. ഭഗവാൻെറ ജന്മദിവസം സനാവഷം ൧൭൫൭ ഫാൽഗുനമാസം ൬-ാംനു — ക്രിസ്ത്വബ്ദം ൧൮൩൬ ഫെബ്രുവരി ൧൮-ാംനു — കൊല്ലവഷം ൧൦൧൧ കുംഭം ശുക്ലപക്ഷം ബുധനാഴ്ച, ദ്വിതീയാതിഥി, പൂരുട്ടാതിനക്ഷത്രം ആയിരുന്നു. അദ്ദേഹം വെളുപ്പാൻകാലം ബ്രാഹ്മമുഹൂത്തത്തിലാണു ഭൂജാതനായതു്. മാതാപിതാക്കന്മാർ അദ്ദേഹത്തിനു നാമകരണം ചെയ്തതു് ഗദാധരൻ എന്നായിരുന്നു. പിന്നീട്ട് തോതാപുരി ഗോസ്വാമികളാണ് സന്യാസപ്രദാനകാലത്തിൽ 'രാമകൃഷ്ണ'നാമം നൽകിയതു്. ഈ നാമത്താലാണ് അദ്ദേഹം ലോകവിശ്രുതനായതു്. വേദാന്തമതപ്രകാരം ഈശ്വരസാധനചെയ്തു് സിദ്ധി ലഭിച്ചിട്ടുള്ളവൻ സംസാരത്തിലെ അസാരവസ്തുക്കളെ എല്ലാം ത്യജിച്ചു് സാരവും സത്യവും ആയ വസ്തുവിനെ എല്ലാപ്പോഴും കാണുകയും ഗ്രഹിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് ശാസ്ത്രം അദ്ദേഹത്തെ പരമഹംസൻ എന്നു പറയുന്നു. ശ്രീരാമകൃഷ്ണദേവൻ ഈ അവസ്ഥയെ പ്രാപിച്ചപ്പോൾ തോതാപുരിസ്വാമികൾ അദ്ദേഹത്തിനു പരമഹംസൻ എന്നും നാമകരണംചെയ്തു. ഇപ്രകാരം അദ്ദേഹത്തിൻെറ പേർ ശ്രീരാമകൃഷ്ണപരമഹംസൻ എന്നായി. ബാല്യകാലത്തിൽ അദ്ദേഹം അത്യന്തം സുന്ദരനും ശ്രീമാനുമായിരുന്നു. അദ്ദേഹത്തിൻെറ സരളമായ പ്രകൃതിയും, ബുദ്ധിശക്തിയും കണ്ടു മോഹിച്ചു് ഗ്രാമത്തിലുള്ളവരെല്ലാം അദ്ദേഹത്തെ വളരെ സ്നേഹിച്ചു.

അദ്ദേഹത്തിൻെറ കണ്ഠസ്വരം അതിമധുരവും ഓമ്മശക്തി അത്യന്തം തീക്ഷ്ണവും ആയിരുന്നു. ഒരു പാട്ടു് ഒരിക്കൽ കേട്ടാൽ അതിനെ രാഗത്തോടുകൂടി മനസ്സിൽ ധരിക്കുവാൻ കഴിഞ്ഞിരുന്നു. കഥാകാരൻെറ നാവിൽനിന്നും പ

രാണകഥകൾ കേട്ടാൽ അതിനെ അതുപോലെതന്നെ ഭാവഭംഗികളോടുകൂടി വീണ്ടും അഭിനയിക്കാൻ അദ്ദേഹത്തിനു സാധിച്ചിരുന്നു. ഗ്രാമത്തിൽ ലാഹാക്കളുടെ (ഒരു ധനികകുടുംബം) ഭവനത്തിൽ പൂജാദിവസങ്ങളിൽ യാത്രാഗാനകഥ (യാത്രകളി) അഭിനയിക്കുക പതിവായിരുന്നു. അനേകദിവസങ്ങൾ കഴിഞ്ഞും അതിനെ അതേവിധംതന്നെ വീണ്ടും അഭിനയിച്ച് ഗ്രാമത്തിലെ ആബാലവൃദ്ധം സകല സ്ത്രീപുരുഷന്മാരേയും ഭഗവാൻ സന്തോഷിപ്പിച്ചിരുന്നു. അദ്ദേഹത്തിൻെറ സരളമായ പെരുമാററം, പ്രസന്നമായ ഭാവം, അപാരമായ വശ്യപ്രഭാവം ഇവയാൽ ഗ്രാമത്തിലെ ബാലന്മാർ അദ്ദേഹത്തെ അത്യന്തം സ്നേഹിക്കയും സർവ്വദാ അദ്ദേഹത്തെ പിരിയാതിരിക്കാനാഗ്രഹിക്കയും ചെയ്തിരുന്നു. ഇപ്രകാരം ക്രമേണ അദ്ദേഹം ഗ്രാമത്തിലെ ബാലകസംഘത്തിൻെറ നേതാവായിത്തീൻ. ഗ്രാമത്തിൻെറ പശ്ചിമഭാഗത്തിലുള്ള ഒരു ആമ്രോദ്യാനത്തെപ്പററി മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അവിടെ ആയിരുന്നു അദ്ദേഹത്തിൻെറ പ്രധാന ക്രീഡാസ്ഥലം. അവിടെ അനേകവിധത്തിലുള്ള നൂതന കളരികൾ ഏൎപ്പെടുത്തി കൂട്ടുകാരോടുകൂടി അദ്ദേഹം ആനന്ദിച്ചുവന്നു. യാത്രാഗാനത്തിലെ പാട്ടുകൾ എല്ലാം അദ്ദേഹത്തിനു ഹൃദിസ്ഥമായിരുന്നു. അദ്ദേഹം ബാലകസംഘത്തെ കൂട്ടിക്കൊണ്ട് ഇടയ്ക്കിടയ്ക്ക് അവയെ അഭിനയിച്ചിരുന്നു. കൃഷ്ണലീലയിൽ അദ്ദേഹം കൃഷ്ണവേഷമോ, രാധാവേഷമോ, രാമലീലയിൽ രാമവേഷമോ ധരിച്ചിരുന്നു. കാണുന്നവരെല്ലാം മോഹിക്കത്തക്കവിധം അദ്ദേഹത്തിൻെറ അഭിനയം വളരെ യഥാൎത്ഥമായിരുന്നു. അഭിനയം ചെയ്തുചെയ്ത് ചിലപ്പോൾ അദ്ദേഹം വളരെ മത്തനായിത്തീൻ് ബാഹ്യജ്ഞാനരഹിതനാകുകയും, തന്നിമിത്തം അദ്ദേഹത്തിൻെറ കൂട്ടുകാരായ ബാലകന്മാർ അത്യന്തം ഭയപ്പെടുകയും ചെയ്തിരുന്നു. അവർ അടുത്തുള്ള 'ഭൂതിർഖാൽ' എന്ന ജലാശയത്തിൽനിന്നും വെള്ളം കൊണ്ടുവന്ന് അദ്ദേഹത്തിൻെറ കണ്ണിലും

മുഖത്തും ഒഴിക്കുകയും, വൃക്ഷങ്ങളുടെ ഇളംകൊമ്പു് ഒടിച്ചു് വീശുകയും ചെയ്കു പതിവായിരുന്നു.

ലാഹാക്കളുടെ ഭവനത്തിലെ എട്ടുകെട്ടിൽ ഒരു ഗ്രാമീണപാഠശാലയുണ്ടായിരുന്നു. ശ്രീരാമകൃഷ്ണദേവൻ അവിടെയാണു് ആദ്യം പഠിക്കാൻ പോയതു്. അവിടേയും വിദ്യാർത്ഥിസ്നേഹിതന്മാരോടുകൂടി അദ്ദേഹത്തിൻെറ ഗാനാഭിനയങ്ങൾ നടന്നിരുന്നു. ഗദാധരന്നു് നല്ലവണ്ണം പാട്ടുപാടാനും അഭിനയിക്കാനും കഴിയുമെന്നു പലരും പറഞ്ഞു് ഗുരുമഹാശയൻ അറിഞ്ഞിരുന്നു. അതുകൊണ്ടു് ഒരുദിവസം സ്വല്പം അഭിനയം കാണിപ്പാൻ അദ്ദേഹം ഗദാധരനോടു് അപേക്ഷിച്ചു. ശ്രീരാമകൃഷ്ണദേവൻ തൽക്ഷണത്തിൽ തൻെറ സ്നേഹിതന്മാരെ ഒരു ചെറിയ സംഘമാക്കി അഭിനയിപ്പിച്ചു കാണിച്ചുകൊടുത്തു. ഗുരുമഹാശയൻ ബാലൻെറ അത്ഭുതസാമർത്ഥ്യം കണ്ടു് ഈ ബാലൻ സാമാന്യനല്ലെന്നു വിചാരിച്ചു.

ഗദാധരൻെറ മുഖത്തുനിന്നും പുരാണകഥകളും മതസംബന്ധമായ ഗാനങ്ങളും കേൾക്കാൻ ഗ്രാമത്തിലെ സ്ത്രീപുരുഷന്മാർ എല്ലാവരും വളരെ ഇഷ്ടപ്പെട്ടിരുന്നു. അദ്ദേഹവും ഇവയെല്ലാം ആവർത്തിച്ചു ചൊല്ലിക്കേൾപ്പിച്ചു് എല്ലാവരേയും ആനന്ദിപ്പിക്കാൻ മടിച്ചിരുന്നില്ല. ഗദാധരനെ കാണാതെ അധികനേരം ഇരിക്കാൻ സാധിക്കാത്തവരും, ഒരിക്കലെങ്കിലും കണ്ടില്ലെങ്കിൽ അന്വേഷിക്കാൻ പുറപ്പെടുന്നവരും ആയ അനേകം ആളുകൾ ആ ഗ്രാമത്തിൽ ഉണ്ടായിരുന്നു. ഗദാധരന്നു് ഉയർന്നവനെന്നും താണവനെന്നും ഉള്ള വ്യത്യാസം ഇല്ലായിരുന്നു. അധഃകൃതജാതികളുടെ ഭവനത്തിൽ ചെന്നും അദ്ദേഹം പ്രഹ്ലാദചരിത്രം; ധ്രുവചരിത്രം, രാമായണം ഇവയെല്ലാം വായിച്ചു് അവരേയും കേൾപ്പിച്ചിരുന്നു. ഇപ്രകാരം ഗദാധരൻ കാമാരപുകുരഗ്രാമത്തെ നി

ത്സ്യോത്സവമയമാക്കിത്തീൎത്തു. അദ്ദേഹം മൂൎത്തിമത്തായ ഉത്സവസ്വരൂപിയായിരുന്നു. വല്ലവനും ഏതെങ്കിലും കാരണവശാൽ വ്യാകുലനായി അദ്ദേഹത്തിൻെറ അടുക്കൽ ചെന്നാൽ അചിരേണ അയാളുടെ വിഷണ്ണഭാവം താനേ നീങ്ങിപ്പോകും.

ശ്രീരാമകൃഷ്ണദേവൻെറ ൭-ാമത്തെ വയസ്സിൽ ക്ഷുദിരാമൻ ചരമഗതി പ്രാപിച്ചു. രാമകുമാരനിലും, രാമേശ്വരനിലും ഇപ്പോൾ കുടുംബസംരക്ഷണത്തിനുള്ള ഭാരം വന്നുചേൎന്നു. ക്ഷുദിരാമൻെറ കുടുംബം സാക്ഷാൽ മഹാദേവൻെറ കുടുംബംപോലെ ആയിരുന്നു. സഞ്ചയവും (പണം ശേഖരിച്ചുവയ്ക്കലും) നിൎദ്ദിഷ്ടമായ ആയവും (വരവും) ഇല്ല. എന്നാലും ദാനധൎമ്മങ്ങൾക്കു കുറവുണ്ടായിരുന്നില്ല. പുത്രന്മാരുടെ പ്രകൃതിയും അച്ഛൻേറതുപോലെയായിരുന്നു. സൽകൎമ്മങ്ങൾ, ദേവപൂജ, അതിഥിസേവ ഇവയൊന്നും അവൎക്കും മുടങ്ങിക്കൂട. എന്നാൽ എപ്രകാരം അൎത്ഥോപാൎജ്ജനം ചെയ്യണം എന്നുള്ള വിഷയത്തിൽ അവർ തീരെ അജ്ഞരായിരുന്നു. ക്ഷുദിരാമൻെറ സ്വൎഗ്ഗാരോഹണത്തിനുശേഷം, അനേകം കാരണങ്ങളാൽ ഇവരുടെ വരവു കുറഞ്ഞുപോയി. എന്നാൽ വ്യയം വൎദ്ധിച്ചുകൊണ്ടുമിരുന്നു. ആവശ്യം പ്രമാണിച്ചു രാമകുമാരൻ സ്വല്പം കടവും വരുത്തി. ഋണമോചനത്തിനു് ഒരു ഉപായവും ഇല്ലെന്നുകണ്ടു് സ്വജനങ്ങൾ അൎത്ഥോപാൎജ്ജനത്തിനുവേണ്ടി അദ്ദേഹത്തെ കൽക്കത്തയ്ക്കു പോകാൻ ഉപദേശിച്ചു. അതനുസരിച്ചു് അദ്ദേഹം കൽക്കത്തയിൽചെന്നു ശ്യാമാരപൂകുരം എന്ന സ്ഥലത്തു് ഒരു വിദ്യാലയം സ്ഥാപിച്ചു. ശ്രീരാമകൃഷ്ണദേവനു് അപ്പോൾ ൧൭ വയസ്സു പ്രായമായിരുന്നു. ഇതിനു മുൻപുതന്നെ ൯-ാമത്തെ വയസ്സിൽ അദ്ദേഹത്തിൻെറ ഉപനയനം നടന്നിരുന്നു. അദ്ദേഹം ഭവനത്തിൽ ഇരുന്നു് രഘുവീരൻെറ പൂജ നടത്തിക്കൊണ്ടിരിക്കയായിരുന്നു.

ഭവനത്തിലിരുന്നുകൊണ്ടു് ശ്രീരാമകൃഷ്ണദേവന്നു് വിദ്യാഭ്യാസം ഉണ്ടാകുന്നില്ലെന്നുകണ്ടു് രാമകുമാരൻ ൧൭-ാമത്തെ വയസ്സിൽ സഹോദരനെ കൽക്കത്തയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഇവിടെ അദ്ദേഹത്തിന്റെ വിദ്യാഭ്യാസം നടക്കുമെന്നും പൂജാദികളിൽ തനിക്കു കുറച്ചു സഹായമായിരിക്കുമെന്നും അദ്ദേഹം വിചാരിച്ചു. വാസ്തവത്തിൽ ശ്രീരാമകൃഷ്ണദേവനെക്കൊണ്ടു് അദ്ദേഹത്തിന്നു് യഥായോഗ്യം സഹായമുണ്ടാകാൻ തുടങ്ങി. എന്നാൽ വിദ്യാഭ്യാസത്തിൽ അദ്ദേഹത്തിന്നു് അത്രത്തോളം ഉത്സാഹം ഇല്ലായിരുന്നു. ശിശുപ്രായം മുതൽക്കുതന്നെ മതവിഷയങ്ങളിലല്ലാതെ മറെറാന്നിലും അദ്ദേഹത്തിന്റെ മനസ്സു നിന്നിരുന്നില്ല. ഗാനം, കളി, ആമോദം മുതലായ സകല വിഷയങ്ങളിലും അദ്ദേഹത്തിന്റെ ഈ ഭാവം പ്രകാശിച്ചിരുന്നു. അദ്ദേഹത്തിന്റെ ദേഹമനസ്സുകൾ ഭക്തിയാൽ നിബദ്ധിതമെന്നപോലെയിരുന്നു. ഇതുകൊണ്ടുതന്നെയാണു് അദ്ദേഹത്തിന്നു് സാമാന്യവിദ്യാഭ്യാസത്തിൽ വൈമുഖ്യമുണ്ടായതു്.

## II

## രാസമണിറാണിയുടെ ദേവീക്ഷേത്രം.

കൽക്കത്തയിൽ ജാൻബസാറിൽ റായി രാജചന്ദ്രദാസൻ എന്നുപേരുള്ള ഒരു ജമിൻദാർ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മരണംകഴിഞ്ഞു് അദ്ദേഹത്തിന്റെ പത്നിയായ ശ്രീമതി രാസമണി വളരെ ദക്ഷതയോടുകൂടി വിശാലമായ ജമിന്ദാരിയെ പരിപാലിച്ചു. അവരുടെ ഓജസ്സു്, സൌന്ദര്യം, ദയ മുതലായ ഗുണങ്ങൾകണ്ടു് ജനങ്ങൾ അവരെ റാണി എന്നു വിളിച്ചിരുന്നു വാസ്തവത്തിൽ അവരുടെ പ്രകൃതിയും നടപടിയും യഥാൎത്ഥറാണിയുടേതുപോലെ ഇരു

ന്നു. അവരുടെ ശൌയ്യം, വീയ്യം, പരോപകാരം, ദാനം മുതലായ ഗുണങ്ങളുടെ കീത്തികഥകൾ വംഗദേശത്തിൽ സവ്വത്ര പ്രസിദ്ധമായിട്ടുണ്ടു്.

റാണി രാസമണി കൽക്കട്ടയ്ക്കു മൂന്നുമൈൽ വടക്കായി ഗംഗാതീരത്തിൽ ദക്ഷിണേശ്വരം എന്നു പേരുള്ള ഗ്രാമത്തിൽ ഒരു വസ്തു വിലയ്ക്കുവാങ്ങി, വളരെ അത്ഥവ്യയംചെയ്തു് അധികം വലുതായ ഒരു ക്ഷേത്രം നിമ്മിച്ചു; അവിടെ ശ്രീരാധാഗോവിന്ദൻേറയും, ശ്രീകാളികാമാതാവിൻേറയും, വിഗ്രഹങ്ങളെ സ്ഥാപിച്ചു്, ശാസ്ത്രവിഹിതമായ പൂജയ്ക്കു് ഏൎപ്പാടു ചെയ്യണമെന്നും, ദേവന്മാരുടെ നൈവേദ്യംകൊണ്ടു് സന്യാസികൾ, ബ്രാഹ്മണർ, ദരിദ്രർ ഇവരുടെ സേവ ചെയ്യണമെന്നും അവർ ഇച്ഛിച്ചു. ഈ വിഷയത്തിനു് ശാസ്ത്രപ്രകാരം വ്യവസ്ഥചെയ്വാൻ റാണി ബ്രാഹ്മണപണ്ഡിതന്മാരെ ക്ഷണിച്ചു വരുത്തി. പണ്ഡിതന്മാർ എല്ലാവരും റാണിയുടെ ഉദ്ദേശം അറിഞ്ഞു് കൈവത്തവംശജയായ അവരുടെ സ്വന്തം ക്ഷേത്രത്തിൽ പ്രതിഷ്ഠയോ പൂജയോ നടത്തുന്നതിനു് തങ്ങൾ തയാറില്ലെന്നു് ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു.

ഈ വ്യവസ്ഥ കേട്ടു് റാണി വളരെ വ്യസനിച്ചു. അവർ വളരെ ആദരിച്ചിരുന്ന ശ്യാമയുടേയും, ശ്യാമൻേറയും സേവയ്ക്കു വലിയ വിഘ്നം നേരിട്ടു. റാണിയുടെ മനസ്സ് പണ്ഡിതന്മാരുടെ ഈ തീരുമാനത്തിൽ തൃപ്തിപ്പെട്ടില്ല. ശാസ്ത്രത്തിൽ അവരുടെ ഉദ്ദേശസിദ്ധിക്കു് ഏതെങ്കിലും ഒരു ഉപായം തീച്ചയായും കാണുമെന്നുള്ളവിശ്വാസത്താൽ അവർ അനേക സ്ഥലങ്ങളിൽ പണ്ഡിതന്മാരുടെ അടുക്കൽ സംശയനിവൃത്തിക്കുവേണ്ടി ആളയച്ചു. എന്നാൽ ഒരുവനും രാസമണിയുടെ അഭിപ്രായത്തോടു യോജിച്ചില്ല.

യാദൃച്ഛികമായി, സംഭവമദ്ധ്യേ രാമകുമാരൻേറ കണ്ണു

ത്തിൽ ഈ വത്തമാനം എത്തി. രാമകുമാരൻെറ വിശ്വാസം അത്യന്തം സരളമായതായിരുന്നു. അദ്ദേഹം ഇപ്രകാരം വിചാരിച്ചു:—'പണ്ഡിതന്മ ർ നിശ്ചയമായും അബദ്ധ ത്തിൽ വീണിരിക്കണം. ശാസ്ത്രം ഇപ്രകാരം ഒരുവനെയെ ങ്കിലും ദേവസേവയിൽനിന്നൊഴിച്ചുനിർത്തുമോ? തീച്ചയായും ഇതിനു് ഏതെങ്കിലും ഒരു നിവൃത്തി ഉണ്ടു്.' വളരെ ചിന്തി ച്ചതിൽ പിന്നെ അദ്ദേഹം വ്യവസ്ഥ എഴുതി അയച്ചു:— 'റാണി തൻെറ ഗുരുവിനു കാളീക്ഷേത്രം ദാനം ചെയ്താൽ ഗുരുവിൻെറ നാമത്തിൽ സ്ഥാപിതമായ ദേവമന്ദിരത്തിൽ ദേവപൂജയും നിവേദ്യവും ചെയ്യാം.' ഇപ്രകാരം ഒരു നിവൃ ത്തിമാർഗ്ഗം നിർദ്ദേശിച്ചതിൽ റാണി രാസമണിക്കു് അപാര മായ കൃതാർത്ഥതയുണ്ടാകുകയും, അവർ രാമകുമാരനു് ആശാ തീതമായ സമ്മാനങ്ങൾ നൽകുകയും ചെയ്തു.

രാമകുമാരൻെറ വ്യവസ്ഥ അനുസരിച്ചു് ശ്രീരാധാഗോ വിന്ദമൂർത്തിയേയും, ശ്രീദേവിമാതാവിനേയും പ്രതിഷ്ഠിക്കുന്ന തിനുവേണ്ടി ഒരു ദിവസം നിശ്ചയിച്ചു. എന്നാൽ പ്രതിഷ്ഠ നടത്തുന്നതിനു് തക്ക ആളിനെ കിട്ടിയില്ല. അതുകൊണ്ടു് രാമകുമാരൻതന്നെ അതു ചെയ്യേണ്ടിവന്നു. ആ ദിവസം സ്നാനയാത്ര (ജ്യേഷ്ഠ-മിഥുന-മാസത്തിലെ പൌർണ്ണമിദിവ സം--ജഗന്നാഥൻെറ ആറാട്ടു്) ആയിരുന്നു. ൧൮൫൫ ക്രി സ്തുവബ്ദം മേമാസം ൩൧-ാംനു- ശ്രീരാമകൃഷ്ണദേവൻ ആ ദിവസം കാളീക്ഷേത്രത്തിലെ മഹോത്സവം ദശിക്കാൻ ചെ ന്നു. എന്നാൽ അവിടെ ആഹാരം കഴിച്ചില്ല; കടയിൽ നിന്നും അവൽ വാങ്ങി ഭക്ഷിച്ചു.

നിശ്ചയിച്ചിരുന്ന പൂജകൻെറ അഭാവത്തിൽ രാമകു മാരൻ ദേവിയുടെ പൂജകൻ ആകേണ്ടി വന്നു. ക്ഷേത്രത്തെ സംബന്ധിച്ചു് സകല വിഷയങ്ങളും അന്വേഷിക്കുന്ന ഭാരം റാണിയുടെ ജാമാതാവായ "ശ്രീമാൻ മധുരമോഹനവിശ്വാ

സൻ" എന്നറു. ശ്രീരാമകൃഷ്ണദേവൻ കുറേദിവസം കല്ക്കട്ടയിൽ ഇരുന്നു എന്തുചെയ്യണമെന്നു് ആലോചിച്ചുതുടങ്ങി. എന്തുകൊണ്ടെന്നാൽ കൈവത്തകയുടെ കാളീപൂജ സംബന്ധിച്ചുള്ള അന്നഗ്രഹണം ധമ്മത്തിനു യോജിച്ചതാണെന്നു് അദ്ദേഹം വിചാരിച്ചിരുന്നില്ല. രാമകുമാരൻ ഒടുവിൽ അദ്ദേഹത്തെ അടുത്തു വിളിച്ചു് ശാസ്ത്രവിധികളാലും മററു അനേകം ഉപായങ്ങളാലും ദേവിയുടെ പൂജകനായതും, പ്രസാദം ഗ്രഹിക്കുന്നതുംകൊണ്ടു് താൻ ഒരു അന്യായകമ്മവും ചെയ്യുന്നില്ലെന്നു മനസ്സിലാക്കി. അതുമുതല്ക്കു് ശ്രീരാമകൃഷ്ണദേവൻ അഗ്രജനോടുകൂടി ദക്ഷിണേശ്വരത്തിൽ താമസിക്കാൻ തുടങ്ങി.

ശ്രീരാമകൃഷ്ണദേവൻെറ ആകൃതിയും പ്രകൃതിയും കണ്ടു് മധുരബാബു അദ്ദേഹത്തോടു് ആകൃഷ്ടനായിത്തുടങ്ങി. അപൂവ്സരളതാവ്യഞ്ജകമായ അദ്ദേഹത്തിൻെറ മുഖം കാണുന്നവരെല്ലാം അദ്ദേഹത്തിൻെറ ഏതു ഹിതവും അനുവത്തിപ്പാൻ തയാറായിരുന്നു. വാദ്ധക്യദശയിൽ ഡാക്റ്റർ മഹേന്ദ്രലാലൻ മുതലായവർ അദ്ദേഹത്തിൻെറ ഈ അത്ഭുതസരളത കണ്ടു്, വശീകൃതന്മാരായിത്തിരുകയും, അദ്ദേഹത്തെ 'പ്രകൃതിയുടെ ശിശു' എന്നു വിളിക്കുകയും ചെയ്തു. ഒരു ദിവസം ശ്രീരാമകൃഷ്ണദേവൻ തൻെറ പൂജയ്ക്കുവേണ്ടി ഒരു ശിവമൂത്തിയെ നിമ്മിക്കുന്നതു മധുരബാബു കണ്ടു. മൂത്തി വളരെ സുന്ദരമായിരുന്നു. സാധാരണയായി ഇപ്രകാരമുള്ള സുന്ദരവിഗ്രഹത്തെ കാണുകയില്ല. മധുരബാബു, ഈ മൂത്തിഘടനയിൽ ബാലൻെറ അസാധാരണ പ്രതിഭാശക്തി കണ്ടു് അത്യന്തം സന്തുഷ്ടനാകയും, മൂത്തിയെ കാണിച്ചു റാണിയോടു്, ബാലൻെറ പ്രതിഭ, തേജോമയമായ കാന്തി, അദ്ധ്യാത്മഭാവം, സരളത മുതലായവയെപ്പററി പറകയും ചെയ്തു അതുമുതൽക്കു, മധുരബാബു രാമകൃഷ്ണദേവനെ ഈശ്വരസേവയിൽ (പൂജയിൽ) ഏതെങ്കിലും ഒരു കാര്യത്തിൽ നിയമിക്കുന്നതിനു ശ്രമിക്കാൻ തുടങ്ങി. എന്നാൽ രാമകൃഷ്ണദേ-

വൻ സ്വല്പമെങ്കിലും സമ്മതിച്ചില്ല. അദ്ദേഹം മധുരബാബുവിൻെറ മുൻപിൽ പോകയില്ല. ഓടിപ്പോയി ഒളിച്ചിരിക്കും. ഒടുവിൽ കുടുംബത്തിലെ അത്ഥാഭാവം, ഭ്രാതാവിൻെറ അപേക്ഷ, മധുരബാബുവിൻെറ ആഗ്രഹം മുതലായവ വിചാരിച്ച് അമ്മയെ (കാളീമാതാവിനെ) വസ്ത്രാദ്യലങ്കാരങ്ങൾ ചെയ്യുന്ന ഭാരം ഏററു. അദ്ദേഹത്തിൻെറ ഭാഗിനേയനായ ഹൃദയനും ഈ സമയം ജോലി അന്വേഷിച്ചു വന്നിരുന്നു. അദ്ദേഹത്തെ രാമകൃഷ്ണദേവൻെറ സഹകാരിയായി നിയോഗിച്ചു.

രാധാഗോവിന്ദമൂത്തിയുടെ പൂജകൻ ഒരു ദിവസം മൂത്തിയെ ശയനം ചെയ്യിക്കുന്ന സമയം, സൂക്ഷ്മക്കുറവുകൊണ്ടു മൂത്തിയെ കൈയിൽനിന്നും വിട്ടുകളഞ്ഞു. അതുകൊണ്ട് മൂത്തിയുടെ ഒരു പാദം ഭംഗമായി. ഈ സംഗതിയെ സംബന്ധിച്ചു ദേവീക്ഷേത്രത്തിൽ വലിയ കോലാഹലം ആരംഭിച്ചു. ചിലർ ഇപ്രകാരം പറഞ്ഞു:—"ഭഗ്നദേവതയെ പൂജിക്കുന്നതു നിഷേധിച്ചിട്ടുണ്ട്; അതുകൊണ്ട് ഇതിനെ കളഞ്ഞ് മറെറാരു മൂത്തിയെ സ്ഥാപിക്കണം." ചിലർ "ദേവതയെ കളയാമോ?" എന്നു പറഞ്ഞു. ശാസ്ത്രവിധാനം അറിഞ്ഞ് ഈ വിഷയത്തിൽ തൻെറ കത്തവ്യത്തെ നിശ്ചയിക്കുന്നതിനുവേണ്ടി റാണി ചില പണ്ഡിതന്മാരെ വിളിച്ചുവരുത്തി. പണ്ഡിതന്മാർ ഭഗ്നദേവതയെ കളയണമെന്നു വിധിച്ചു. ഒടുവിൽ ശ്രീരാമകൃഷ്ണദേവൻെറ അഭിപ്രായം അറിയുന്നതിന് ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം ഭാവതന്മയനായി (ഈശ്വരാവേശത്തിൽ) ഇങ്ങനെ പറഞ്ഞു:—"നമ്മുടെ ഒരു സ്വജനത്തിൻെറ കാൽ ഭംഗമായാൽ നമ്മൾ അവരെ ത്യജിക്കുമോ? അതോ കാൽ ഭേദമാകാൻ ചികിത്സ ചെയ്യുമോ? ഈ സംഗതിയിലും അതുപോലെ ചെയ്യണം. ഭഗവാൻെറ പാദം ഭംഗമായെന്നു പറഞ്ഞ് കളയുന്നതെന്തിന്?" റാണിയും മധുരബാബുവും ഈ വ്യവസ്ഥ കേട്ടു വളരെ ആനന്ദിതരായി.

രാമകൃഷ്ണദേവൻ ഭഗവാൻെറ പാദത്തെ വളരെ നിപുണതയോടുകൂടി യോജിപ്പിച്ചു. അതുകൊണ്ടു് അതു് ഒരിക്കലെങ്കിലും ഭംഗമായി (പൊട്ടി) രുന്നു എന്നു് അറിയുകകൂടിയില്ല.

സൂക്ഷ്മക്കുറവെന്ന അപരാധത്താൽ രാധാഗോവിന്ദമൂത്തിയുടെ പൂജകനെ ജോലിയിൽനിന്നും മാററുകയും, അതിനു പകരം ശ്രീരാമകൃഷ്ണദേവനെ ആക്കുകയും ചെയ്തു അല്പദിവസം കഴിഞ്ഞു് രാമകുമാരൻ ദേഹത്യാഗം ചെയ്തപ്പോൾ ദേവിയുടെ പൂജ ചെയ്യാൻ അദ്ദേഹം ആരംഭിച്ചു.

## III

## അപൂവ്വപൂജയും അത്ഭുതദശനവും.

പ്രതിഷ്ഠ ചെയ്യുന്ന സമയം ഓരോ ദേവവിഗ്രഹത്തിനും ഓരോ പേർ കൊടുക്കപ്പെടും. രാസമണിറാണിയാൽ പ്രതിഷ്ഠിക്കപ്പെട്ട ദേവിയുടെ പേർ ശ്രീ 'ഭവതാരിണി' എന്നാണു്. ശ്രീരാമകൃഷ്ണദേവൻ ഭവതാരിണിമാതാവിൻെറ സേവയിൽ ക്രമേണ അത്യന്തം തന്മയനായിത്തീന്നു. രാവിലെ പുഷ്പം പറിച്ചു തൻെറ ഹസ്തങ്ങളാൽ മാല കെട്ടും. സ്നാനം ചെയ്തു പൂജയിൽ മനസ്സു നിവേശിപ്പിക്കും. പൂജ അവസാനിച്ചാൽ അമ്മയെ പാട്ടു കേൾപ്പിക്കും രാമപ്രസാദൻ, രാജാ രാമകൃഷ്ണൻ മുതലായ സാധകന്മാരുടെ ഭക്തിരസപൂണ്ണങ്ങളായ ദേവീകീത്തനങ്ങൾ പാടിപ്പാടി അദ്ദേഹം ഭാവോന്മത്തനായിപ്പോകും. അദ്ദേഹത്തിൻെറ ഗണ്ഡസ്ഥലങ്ങളിൽകൂടി അനവരതം അശ്രു പൊഴിയും. വൈകിട്ടു് അമ്മയെ വീശുകയോ, അഥവാ അമ്മയുടെ പ്രീതിക്കുവേണ്ടി ഏതെങ്കിലും ഒരു കാര്യത്തിൽ നിയുക്തനായിരിക്കയോ ചെയ്യും. രാത്രിയിൽ ശീതളനിവേദ്യം ചെയ്തതിൽപിന്നെ പ്രസാദം കഴിച്ചു് അദ്ദേഹം ശയിക്കും. എന്നാൽ അടുത്ത

ദിവസം എപ്രകാരം സേവിച്ച് അമ്മയെ സന്തോഷിപ്പിക്കണം, എന്ന ചിന്തയാൽ അദ്ദേഹത്തിന്ന് ഉറക്കം വരികയില്ല. ഇപ്രകാരം ദിനരാത്രങ്ങൾ അമ്മയുടെ ചിന്തയിൽ കഴിയാൻ തുടങ്ങി.

ദിവസംതോറും അദ്ദേഹത്തിൻെറ തന്മയത്വം ക്രമേണ വദ്ധിച്ചു. പാട്ടു പാടുവാനിരുന്നാൽ പാട്ട് അവസാനിക്കയില്ല. അമ്മയെ ചിന്തിക്കുവാനിരുന്നാൽ തന്നെ ഗഭീര ധ്യാനത്തിൽ മഗ്നനായിത്തീരും. ദീപാരാധന (ആരത്രിക) ചെയ്യാൻ ആരംഭിച്ചാൽ യന്ത്രത്തെപ്പോലെ വളരെനേരം ആരതിപ്രദീപം ഉഴിഞ്ഞുകൊണ്ടിരിക്കും; ആരതിയുടെ ദീപം അണഞ്ഞുപോകും. വാദകന്മാർ (മേളക്കാർ) ക്ഷീണിച്ച് ഗാനോപകരണങ്ങളെ മാററിവയ്ക്കും; എങ്കിലും ദീപാരാധന അവസാനിക്കയില്ല.

മൃണ്മയമൂത്തിയുടെ സേവയും കല്പിതരൂപത്തിൻെറ ധ്യാനവും ചെയ്യാൻ ശ്രീരാമകൃഷ്ണദേവന്ന് ഇപ്പോൾ ഇഷ്ടം തോന്നിയില്ല. അമ്മയെ സാക്ഷാൽ—ജീവൽ—സ്വരൂപത്തിൽ ലഭിക്കുന്നതിന്നുവേണ്ടി അദ്ദേഹത്തിൻെറ പ്രാണൻ (ഹൃദയം) കരഞ്ഞുതുടങ്ങി. മുൻപിൽ അദ്ദേഹം ലീലാചഞ്ചലനും (ക്രീഡാസക്തനും) സദാനന്ദനും ആയിരുന്നു. ഇപ്പോൾ എപ്രകാരമോ ഒരു വിമനസ്കനും (ബാഹ്യവിഷയചിന്താനിവൃത്തനും) ഗാംഭീര്യമയനും ആയിത്തീന്നു. വയസ്സോടുകൂടി ഇപ്രകാരം മാററം വന്നതാണെന്ന് എല്ലാവരും വിചാരിച്ചു.

ഇപ്പോൾ പഞ്ചവടി ഇരിക്കുന്ന സ്ഥലത്തിൻെറ പാശ്ചദേശം അപ്പോൾ താഴ്ന്നും കാടു നിറഞ്ഞും ഇരുന്നു. അതിൻെറ ഉള്ളിൽ ഒരു നെല്ലിവൃക്ഷവും ഉണ്ടായിരുന്നു. ശ്രീരാമകൃഷ്ണദേവൻ രാത്രിയിൽ ഈ വൃക്ഷമൂലത്തിൽ ഇരുന്നു ധ്യാനിക്കും. പൂജാധ്യാനസേവാദികൾ ചെയ്തുചെയ്ത് അദ്ദേ

ഹത്തിൻെറ വ്യാകുലത ക്രമേണ അത്യന്തം വദ്ധിച്ചു. മന സ്സിലെ ഭാവം അടക്കാൻ സാധിക്കാതെയായി. ആഹാരനി ദ്രാദികൾ മറന്നു് രാവും പകലും അമ്മേ! അമ്മേ! എന്നു പറഞ്ഞു് മണ്ണിൽ കിടന്നുരുണ്ടു കരയുവാൻ തുടങ്ങി. പുത്ര ശോകത്താൽ മാതാവു് എപ്രകാരം വ്യാകുലയാകുമോ, അഥവാ മാതൃഹീനനായ ശിശു എപ്രകാരം നാലു വശവും അന്ധകാരം കാണുമോ, അതിനെക്കാളും അധികം അദ്ദേ ഹം വ്യാകുലനായിത്തീൎന്നു. അദ്ദേഹത്തിൻെറ ആൎത്തനാദം കേട്ടു് ഒരുവനും അശ്രുക്കൾ അടക്കാൻ കഴിഞ്ഞിരുന്നില്ല. സത്യമായും അദ്ദേഹത്തിൻെറ ഹൃദയം വെന്തുപോകുന്നു എന്നു തോന്നും. ക്രമേണ അമ്മയെ കണ്ടില്ലെങ്കിൽ ഒരു നിമിഷവും ജീവിക്കാൻ സാധിക്കയില്ലെന്നുള്ള അവസ്ഥ വന്നപ്പോൾ, ത്രിഭുവനങ്ങളും പ്രകാശിപ്പിച്ചു് അമ്മ ദശനം നൽകി. ലോകത്തിലെ സകല രൂപങ്ങളും ഏകീകൃതവും ഘനീഭൂതവും ആയി ശ്യാമയുടെ (ദേവിയുടെ) രൂപത്തെ ധരിച്ചിരിക്കുന്നു എന്നും, അമ്മയുടെ ദൃഷ്ടിയാൽ (നോട്ട ത്താൽ) ലോകം ഇളകുന്നു എന്നും, ആ ദൃഷ്ടി സകല ജന ങ്ങളുടേയും ഹൃദയാഭ്യന്തരപൎയ്യന്തം സ്പൎശിക്കുന്നു എന്നും ശ്രീരാമകൃഷ്ണദേവൻ കണ്ടു. അമ്മയുടെ രൂപം കണ്ടുകണ്ടു് അദ്ദേഹം മത്തനായിത്തീൎന്നു. രണ്ടുമൂന്നു ദിവസം ബാഹ്യ ജ്ഞാനം ഉണ്ടായിരുന്നില്ല.

നമ്മൾ സാമാന്യം രൂപവും ഗുണവുമുള്ള ഒരുവനെ സ്നേഹിച്ചാൽ അവൻെറ വിരഹത്തിൽ എത്ര കഷ്ടപ്പെടുന്നു? ആ സ്ഥിതിക്കു് സകല രൂപങ്ങളുടെയും ഗുണങ്ങളുടെയും ആധാരമായ അമ്മയുടെ വിരഹം എത്രത്തോളം കഷ്ടകര മായിരിക്കും? അമ്മയെ ഒരു പ്രാവശ്യം മാത്രം കണ്ടു് ശ്രീ രാമകൃഷ്ണദേവൻെറ പ്രാണൻ അമ്മയിൽ മഗ്നമായി. സ്വ ല്പനേരം അമ്മയെ കണ്ടില്ലെങ്കിൽ അദ്ദേഹത്തിനു ജീവിതം ധരിക്കാൻ സാധിക്കാതെയായി. അദ്ദേഹത്തിൻെറ ആ

വ്യാകുലത ഒരാശ്ചര്യസംഭവംതന്നെ. അദ്ദേഹം ഗംഗാതീരത്തിൽ അവിടെയും ഇവിടെയും മണ്ണിൽ വീണു കിടന്നുകൊണ്ടു് അംബേ! അംബേ! എന്നു പറഞ്ഞു് ഗംഭീരമായ ആത്തനാദം മുഴക്കും. അദ്ദേഹത്തിൻെറ ഈ കഷ്ടാവസ്ഥയെപ്പററി ആക്കും മനസ്സിലാക്കാൻ കഴിഞ്ഞില്ല. ചിലർ അദ്ദേഹത്തിനു ശൂലവേദനയാണെന്നു വിചാരിച്ചു; ചിലർ അദ്ദേഹം ഭ്രാന്തനെന്നും സങ്കല്പിച്ചു. വിരഹവ്യഥയാൽ ചിലപ്പോൾ അദ്ദേഹം താഴെ വീഴും; ചിലപ്പോൾ ഗംഗാതീരത്തിൽ വെളിയിൽ വീണു നെടുവീർപ്പു വിടും. അമ്മയെ കണ്ടില്ലെങ്കിൽ അദ്ദേഹത്തിനു് ഇപ്രകാരം വേദനയുണ്ടാകും. എന്നാൽ ഈ വേദന എപ്പോൾ അസഹ്യമാകുന്നുവോ അപ്പോൾ അമ്മ ദർശനം നൽകി അദ്ദേഹത്തെ നാനാപ്രകാരേണ സാന്ത്വനപ്പെടുത്തും. ക്രമേണ അമ്മ കൂടക്കൂടെ ദർശനം നൽകാൻ തുടങ്ങി. താൻ ദൂരെ മാറിപ്പോകുന്നില്ലെന്നും, തൻെറ ഹൃദയമദ്ധ്യത്തിലും ക്ഷേത്രത്തിലെ വിഗ്രഹത്തിലും അവർ ജീവത്തായി എല്ലായ്പോഴും പ്രകാശിക്കുന്നു എന്നും അംബ മനസ്സിലാക്കിക്കൊടുത്തു. ഒരമ്മ ശിശുവിനോടുകൂടി ആനന്ദിക്കുന്നതുപോലെ ഭവതാരിണീമാതാവു് ശ്രീരാമകൃഷ്ണദേവനോടുകൂടി ആനന്ദിക്കാൻ തുടങ്ങി.

ഇപ്പോൾ ഭഗവാൻെറ തീവ്രമായ വ്യാകുലത നീങ്ങി. എന്നാൽ ഭവതാരിണിമാതാവോടുള്ള സ്നേഹം വേറെ ഒരു നൂതനാകാരത്തിൽ പ്രകാശിച്ചു. അദ്ദേഹം മൃണ്മയിയായ ദേവിയോടുകൂടി വത്തമാനം പറഞ്ഞു; ചിരിച്ചു; അമ്മയെ നിവേദ്യം ഭക്ഷിപ്പിപ്പാൻ പുറപ്പെട്ടു; അമ്മയുടെ ശയ്യയിൽ ശയിച്ചു. ചിലപ്പോൾ അംബയുടെ നിവേദ്യം കാകനേയും, പൂച്ചയേയും ഭക്ഷിപ്പിക്കും; ചിലപ്പോൾ താൻതന്നെ ഭക്ഷിക്കും; അമ്മയുടെ പാദത്തിൽ പുഷ്പം സമപ്പിക്കാതെ തൻെറ ശിരസ്സിൽ വയ്ക്കും; ചിലപ്പോൾ നാലു വശവും തൂവും. ക്ഷേത്രത്തിലെ ജോലിക്കാർ ഇവയെല്ലാം അത്യന്തം അനാചാര

ങ്ങളെന്നു വിചാരിച്ചു. എന്നാൽ ശ്രീരാമകൃഷ്ണദേവന്റെ ഭാവോന്മത്തവും തേജോമയവും ആയ മൂർത്തി കണ്ടു് അദ്ദേഹത്തോടുകൂടി വർത്തമാനം പറയാനോ, എന്നു വേണ്ട അദ്ദേഹത്തിന്റെ അടുക്കൽ പോകാൻ കൂടിയോ അവർ ധൈര്യപ്പെട്ടില്ല. രാമകൃഷ്ണദേവൻ മുഴു ഭ്രാന്തനായി കാളിക്ഷേത്രത്തിൽ തോന്നിയതുപോലെ പ്രവർത്തിക്കുന്നുവെന്നും, വേഗത്തിൽ അദ്ദേഹത്തെ ക്ഷേത്രത്തിൽനിന്നും ദൂരെ മാററിയില്ലെങ്കിൽ ദേവത അദ്ദേഹത്തിന്റെ അനാചാരത്താൽ രുഷ്ടയാകുമെന്നും അവർ മധുരബാബുവിനെ അറിയിച്ചു.

മാതുലനു് അസുഖമാണെന്നു വിചാരിച്ചു് ഹൃദയൻ ആദ്യമായി അദ്ദേഹത്തിന്റെ ചികിത്സയ്ക്കു് ഏർപ്പാടുചെയ്തു. അതുകൊണ്ടും ഒരു ഫലവുമുണ്ടായില്ല. ഹൃദയൻ, ഒരുവിധത്തിൽ അമ്മയുടെ പൂജ നടത്തിച്ചു മാതുലന്റെ ജോലി ശരിപ്പെടുത്തിവയ്ക്കാൻ ശ്രമിച്ചു. എന്നാൽ ഒടുവിൽ മാതുലന്റെ ഭ്രാന്തു മൂടിവയ്ക്കുന്നതു് അസാദ്ധ്യമായിത്തീർന്നു. മധുരബാബു ശ്രീരാമകൃഷ്ണദേവന്റെ അസുഖത്തെപ്പററി അറിഞ്ഞിരുന്നു. അതു വേഗം മാറുമെന്നു വിചാരിച്ചു. എന്നാൽ ശ്രീരാമകൃഷ്ണദേവൻ ഒരു നല്ല ഭ്രാന്തനായിത്തീർന്നിരിക്കുന്നു, എന്നു കേട്ടപ്പോൾ അദ്ദേഹം വിചാരമഗ്നനായിത്തീർന്നു. കാളീക്ഷേത്രത്തിൽ ചെന്നു് ശ്രീരാമകൃഷ്ണദേവന്റെ പ്രവൃത്തികളെ സൂക്ഷിച്ചുനോക്കാൻതുടങ്ങി. ദേവി, കൃപചെയ്തു് രാമകൃഷ്ണദേവനോടുകൂടി സത്യമായി അമ്മയെപ്പോലെ പെരുമാറുകയാണെന്നു മനസ്സിലാക്കാൻ മധുരനു താമസം നേരിട്ടില്ല. മധുരന്റെ ഹൃദയം ഭക്തിയാൽ പരിപൂർണ്ണമായിത്തീർന്നു. അദ്ദേഹം ശ്രീരാമകൃഷ്ണദേവനെ തന്റെ ഇഷ്ടദേവനെപ്പോലെ വിചാരിച്ചു് അതിനനുരൂപമായി പെരുമാറാൻ തുടങ്ങി. ക്ഷേത്രത്തിലെ ജോലിക്കാർ മധുരബാബുവിന്റെ ഈ പെരുമാററംകണ്ടു് ആശ്ചര്യപ്പെട്ടു.

മധുരബാബു അത്യാനന്ദത്തോടുകൂടി ഈ വിവരം റാണിയെ അറിയിച്ചു. റാണിയും ശ്രീരാമകൃഷ്ണദേവൻെറ ഈ അപൂർവ്വപെരുമാററം കാണാൻ വന്നു. ശ്രീരാമകൃഷ്ണദേവൻ ഒരു ക്ഷുദ്രപ്രയോഗംകൊണ്ടു് മധുരനെ കളിപ്പിച്ചതാണെന്നും, എന്നാൽ റാണി വന്നാൽ അദ്ദേഹത്തെ നിശ്ചയമായും ക്ഷേത്രത്തിൽ നിന്നും പുറത്താക്കുമെന്നും, ക്ഷേത്രത്തിലെ ജോലിക്കാർ വിചാരിച്ചു. റാണി വരുമെന്നു കേട്ടദിവസം ക്ഷേത്രത്തിലെ ഒരു ജോലിക്കാരൻ, റാണിവന്നു് അദ്ദേഹത്തെ മന്ദിരത്തിൽനിന്നും ബഹിഷ്കരിക്കുമെന്നു പറഞ്ഞു് ശ്രീരാമകൃഷ്ണദേവനെ ഭയപ്പെടുത്തിയതായി കേട്ടിട്ടുണ്ടു്. അദ്ദേഹം ഇതു കേട്ടു് വളരെ ഭീതനായി. അഞ്ചുവയസ്സു പ്രായമുള്ള ബാലനെപ്പോലെ ഉടുത്തിരുന്ന വസ്ത്രം തോളിൽ ഇട്ടു് അമ്മയുടെ വസ്ത്രാഞ്ചലം പിടിച്ചുകൊണ്ടു് പുറകിൽ ഒളിച്ചിരുന്നു. റാണി വന്നപ്പോൾ കുറേക്കൂടി ഭയന്നു് അമ്മയുടെവസ്ത്രാഞ്ചലം വളരെമുറുകെപ്പിടിക്കയും, ഭീതിയുംആശ്ചര്യവും ദ്യോതിക്കുന്ന നയനങ്ങളോടുകൂടി മറവിൽനിന്നും ഇടയ്ക്കിടയ്ക്കു് റാണിയുടെ ഗതിയെ നോക്കാൻ തുടങ്ങുകയും ചെയ്തു. ഭക്തിമതിയായ റാണി ഈ കാഴ്ച കണ്ടു കരഞ്ഞുപോയി. ഭവതാരിണിയെ സത്യമായി അമ്മയെന്നു കണ്ടില്ലെങ്കിൽ ശ്രീരാമകൃഷ്ണദേവനു് ഒരിക്കലും ഇപ്രകാരം ശിശുവിനെപ്പോലെ ആചരിക്കാൻ സാധിക്കയില്ലെന്നു് അവർ മനസ്സിലാക്കി. ഇത്ര അൎത്ഥവ്യയംചെയ്തു് അമ്മയെ പ്രതിഷ്ഠിച്ചതു് ഇപ്പോൾ സാൎത്ഥകമായി എന്നു വിചാരിച്ചു് അവർ തന്നത്താൻ കൃതാൎത്ഥയെന്നുറച്ചു. ക്ഷേത്രത്തിലെ മൂഢന്മാരായ ജോലിക്കാർ, മധുരനെക്കാൾ ഏററവും അധികമായി റാണി മോഹിതയായിത്തീൎന്നതുകണ്ടു് ഇതികൎത്തവ്യതാമൂഢരായിത്തീൎന്നു.

ഇതുമുതല്ക്കു് ഭവതാരിണീമാതാവു് കൽപ്രതിമയായിരുന്നില്ല. അവർ ചിന്മയീരൂപത്തിൽ ശ്രീരാമകൃഷ്ണദേവനെ

പിടിച്ചുംകൊണ്ടു് അവരുടെ ലീലാരസത്തിൽ അദ്ദേഹത്തെ മജ്ജനംചെയ്യിച്ചു. ക്ഷേത്രത്തിലെ നിയമങ്ങളെല്ലാം ആചരിച്ചു് പ്രതിദിനവും ക്ലിപ്തമായ സമയത്തിൽ ഭവതാരിണീദേവിയെ പൂജ, നിവേദ്യം, ആരാധന മുതലായവകൾകൊണ്ടു സേവിക്കയെന്നതു് അദ്ദേഹത്തിനു സാധിക്കയില്ലെന്നു കണ്ടു് റാണി ഹൃദയനെ ദേവിയുടെ നിത്യപൂജചെയ്യാൻ നിയോഗിച്ചു. ഇതിനുശേഷം രാസമണി റാണിയും മധുരബാബുവും ജീവിച്ചിരുന്നിടത്തോളം കാലം ഹൃദയപൂർവ്വം ശ്രീരാമകൃഷ്ണദേവനെ സേവിച്ചു. മധുരബാബുവിൻെറ ദേഹത്യാഗാനന്തരം, അദ്ദേഹത്തിൻെറ പുത്രന്മാരും ശ്രീരാമകൃഷ്ണദേവൻെറ സേവയിൽ കുറവുവരുത്തിയില്ല.

## IV

## അനേകവിധ മതസാധനകൾ.

അമ്മയെ വീണ്ടും വീണ്ടും കണ്ടതുകൊണ്ടു് ശ്രീരാമകൃഷ്ണദേവൻെറ വ്യാകുലത മിക്കവാറും മാറി. ലോഭവും അഭിമാനവും സമൂലം നശിച്ചില്ലെന്നും, അതുകൊണ്ടു് അമ്മയെ ഇച്ഛാമാത്രത്തിൽ സർവ്വദാ കാണാൻ സാധിക്കുന്നില്ലെന്നും അദ്ദേഹം ഇപ്പോൾ മനസ്സിലാക്കി. അതുകൊണ്ടു് ലോഭത്തെ ദൂരീകരിക്കാൻ ഒരു കൈയിൽ ഒരു രൂപയും മറേറക്കൈയിൽ ഒരു മൺകട്ടയും എടുത്തു് ഗംഗാതീരത്തിൽ ഇരുന്നു് ഇപ്രകാരം വിചാരിക്കും:—"രൂപകൊണ്ടു് അനേകം സൽക്കാര്യങ്ങൾ നടത്താം; എന്നാൽ അതുകൊണ്ടു് അനേകം ദുഷ്കാര്യങ്ങളും നടന്നുപോകുന്നു; വിശേഷിച്ചു് രൂപാ കൈയിൽ ഇരുന്നാൽ വളരെ അഭിമാനം വരുന്നു; രൂപയുടെ ലോഭം സ്വല്പമെങ്കിലും ഇരുന്നാൽ ഈശ്വരലാഭം സിദ്ധിക്കയില്ല; അതുകൊണ്ടു്, ഈശ്വരലാഭത്തിനു

ശ്രമിക്കുമ്പോൾ, മൺകട്ടയ്ക്കു് ഒരു സഹായവും ചെയ്യാൻ സാധിക്കാത്തതുപോലെ രൂപയ്ക്കും സാധിക്കയില്ല; അതി നാൽ ഈ രൂപയും മൺകട്ടയും തമ്മിൽ ഒരു വ്യത്യാസവും ഇല്ല. ഇപ്രകാരം വിചാരിച്ച്, രൂപാ മണ്ണു്; മണ്ണു് രൂപാ; എന്നു പറഞ്ഞു്, ഈശ്വരലാഭമാർഗ്ഗത്തിൽ രൂപയുടേയും മൺകട്ടയുടേയും വില തുല്യമെന്നു ബോധം വരുമ്പോൾ മൺകട്ടയും രൂപയും ഗംഗാജലത്തിൽ എറിയും. അഭി മാനത്യാഗത്തിനുവേണ്ടി ഭിക്ഷുക്കളുടെ എച്ചിൽ ഇല തല യിൽ എടുത്തുകൊണ്ടു കളയും. തൂപ്പുകാരനെക്കാൾ താൻ വലിയവനല്ല എന്നു വിചാരിച്ച് സ്വഹസ്തത്താൽ ചൂൽകൊ ണ്ടു ശൌചസ്ഥലം വൃത്തിയാക്കും.

ഇപ്രകാരം അനേക സാധനകൾകൊണ്ടു് അദ്ദേഹ ത്തിന്റെ ഹൃദയം സമ്പൂർണ്ണനിർമ്മലമായിത്തീർന്നു. ലോഭാ ഭിമാനങ്ങളുടെ ഛായപോലും ഇരുന്നില്ല. ഇതുമുതൽക്കു് അദ്ദേഹത്തിന്റെ അത്യാശ്ചര്യമായ വിനയം കണ്ടാൽ ഏതു ദാംഭികന്റെ ഡംഭം നാമാവശേഷമായിത്തീന്നിരുന്നു. അ ദ്ദേഹത്തിന്റെ ലോഭഹീനമായ സ്വഭാവം അത്ഥലോഭിയു ടെ ലോഭവും മോഹവും നശിപ്പിച്ചുകളഞ്ഞുവന്നിരുന്നു. അദ്ദേഹം ദീനഭിക്ഷുകനെപ്പോലെ ദക്ഷിണേശ്വരത്തിലെ കാളീക്ഷേത്രത്തിൽ വീണുകിടക്കും. അദ്ദേഹത്തെ സാമാന്യ മനുഷ്യൻ എന്നു വിചാരിച്ച് അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു സരളഭാവത്തിൽ എല്ലാവരും ധാമ്മികസംഭാഷണം ചെയ്യും. അദ്ദേഹത്തിന്റെ ജ്ഞാനസിന്ധുവിൽ ഒരു ബിന്ദു മാത്രം പാനം ചെയ്യാൻ സാധിച്ചിട്ടുള്ള ജനങ്ങളുടെ ജീവി തം മാറിപ്പോയിരുന്നു.

ഒരുദിവസം ശ്രീരാമകൃഷ്ണദേവൻ ദേവിയോടു് ഇപ്രകാ രം പറഞ്ഞു:—"അമ്മേ! ഞാൻ അജ്ഞൻ, എഴുതാനും വായിക്കാനും അറിഞ്ഞുകൂടാ ശാസ്ത്രവും അറിഞ്ഞുകൂടാ

അമ്മ ദയവുചെയ്തു സകല മതങ്ങളുടേയും സകല ശാസ്ത്ര ങ്ങളുടേയും സാരം അറിയിച്ചുതരണം." ജഗജ്ജനനി പ്രിയ പുത്രൻെറ അഭിലാഷം പൂരിപ്പിക്കുന്നതിനുവേണ്ടി അദ്ദേഹ ത്തെ ഓരോന്നായി സകലവിധ മതങ്ങളിലും സാധനചെ യ്യിച്ച് സകല മതങ്ങളും ഒരേഈശ്വരൻെറ കഥയെ അനേ കവിധത്തിൽ പറയുന്നു എന്ന പരമതത്വത്തെ ഉപദേശി ച്ചു. അമ്മയുടെ കൃപയാൽ "സകലമതങ്ങളിൽക്കൂടിയും ഈശ്വരലാഭം സിദ്ധിക്കാം; മതങ്ങളെല്ലാം വഴികളാണു്" എന്നു ശ്രീരാമകൃഷ്ണദേവൻ മനസ്സിലാക്കി.

ഈ സമയം സർവ്വോത്തമമായി അദ്ദേഹം തൻെറ കുലദേവതയായ രഘുവീരൻെറ ആരാധനയിൽ നിയുക്തനാ യി. ശ്രീരാമചന്ദ്രൻെറ പ്രധാന ഭക്തനായ ഹനുമാൻ ഏതു ഭാവത്തിൽ രാമനെ ചിന്തിച്ചുവോ, ആ ഭാവത്തിൽ അദ്ദേഹം രഘുവീരൻെറ ഉപാസന ആരംഭിച്ചു. ആത്മവി സ്മൃതനായി അദ്ദേഹം ആ നിമിഷംമുതല്ക്കുതന്നെ രാമചന്ദ്ര ൻെറ ദാസനായ ഹനുമാൻ എന്നു വിചാരിച്ചിരുന്നു. അദ്ദേ ഹത്തിൻെറ ആകൃതിയും പ്രകൃതിയും മാറിപ്പോയി. അദ്ദേ ഹം വൃക്ഷത്തിൽ ആരോഹണംചെയ്യിരിക്കാൻതുടങ്ങി. വാ നരത്തെപ്പോലെ ചഞ്ചലനായി വൃക്ഷശാഖകളിൽ ചാടും. തൊലിയോടുകൂടിയുള്ള ഫലങ്ങളല്ലാതെ മറെറാന്നും ഭക്ഷിക്ക യില്ല. അദ്ദേഹത്തിൻെറ ഈ അവസ്ഥകണ്ടു ഹൃദയൻമുത ലായവർ അത്യന്തം ഭീതരായി. അദ്ദേഹം ഭൂതഗ്രസ്തനായി എന്നുള്ള സംശയം ചിലരുടെ മനസ്സിൽ കടന്നു.

ശ്രീരാമകൃഷ്ണദേവൻെറ ഭാവോന്മത്തതയെപ്പററി അദ്ദേ ഹത്തിൻെറ മാതാവുതുടങ്ങിയ സ്വജനങ്ങൾ കേട്ട് അത്യ ന്തം വ്യസനാക്രാന്തരായിത്തീൻു. ആദ്യത്തെ പ്രാവശ്യം അദ്ദേഹം സ്വല്പം ശാന്തനായപ്പോൾ രോഗം മാറിപ്പോയെ ന്ന് അവർ വിചാരിച്ചു. എന്നാൽ സ്വല്പദിവസങ്ങൾ കഴി

ഞ്ഞു് അദ്ദേഹം ഹനുമാനെപ്പോലെ ഇപ്രകാരമുള്ള വികട പ്രവൃത്തി ആരംഭിച്ചു എന്നു കേട്ടു് ചന്ദ്രാദേവിയും രാമേശ്വരനും അത്യന്തം ഭയപ്പെട്ടു. കനിഷ്ഠസന്താനത്തോടു് മാതാപിതാക്കന്മാൎക്കു കൂടുതൽ സ്നേഹം ഇരിക്കും വിശേഷിച്ചു ഗദാധരന്റെ അതിസരളമായ പ്രകൃതി അവരുടെ മനസ്സിനെ വേഗത്തിൽ ആകൎഷിച്ചിരുന്നു. വിദേശത്തിൽ വാസംചെയ്തുകൊണ്ടുതന്നെ ചന്ദ്രാദേവി എല്ലായ്പോഴും ശ്രീരാമകൃഷ്ണദേവനെപ്പററി വിചാരമഗ്നയായിരുന്നു. അതോടുകൂടി അദ്ദേഹത്തിന്റെ ഇപ്രകാരമുള്ള മൃഗീയജീവിതത്തെക്കുറിച്ചു കേട്ടു് അവർ വ്യാകുലയായി. അദ്ദേഹത്തെ കാമാരപുകരഭവനത്തിൽ കൊണ്ടുവരുന്നതിന്നു ശ്രമിച്ചു. ശ്രീരാമകൃഷ്ണദേവനും ഇതിനിടയ്ക്കു ഹനുമദ്ഭാവത്തിൽ സിദ്ധി ലഭിക്കുകയും, മുൻപിലത്തെപ്പോലെ ശാന്തനായി ഭവനത്തിൽ വരികയും ചെയ്തു.

ശ്രീരാമകൃഷ്ണദേവന്റെ ആഗമനവാൎത്ത കേട്ടു് അയൽവാസികൾ അദ്ദേഹത്തെ കാണാൻ വന്നു. എന്തുകൊണ്ടെന്നാൽ, അവർ അദ്ദേഹത്തെസംബന്ധിച്ചു് ഇതിന്നുമുൻപിൽ വളരെ സംഗതികൾ കേട്ടിരുന്നു. മുൻപിലത്തെപ്പോലെ സരളനും സരസനും ആയിരുന്നാലും അവരുടെ "ഗദാ" (ഗദാധരൻ) ഇപ്പോൾ ഈശ്വരഭാവത്തിൽ മുഴുകിപ്പോയിരിക്കുന്നു എന്നും, ഈശ്വരവാൎത്തയല്ലാതെ മറെറാന്നും പറയുന്നില്ലെന്നും, ചിലപ്പോൾ ഭാവത്തിൽ മഗ്നനായി ചൈതന്യരഹിതനായിത്തീരുന്നു എന്നും അവർ കണ്ടു. ഇതു പ്രേമഭക്തി നല്ലതല്ലെന്നും, ഇദ്ദേഹത്തെ വേഗത്തിൽ വിവാഹംചെയ്യിക്കേണ്ടതാണെന്നും, അപ്രകാരമായാൽ സംസാരത്തിലേയ്ക്കു മനസ്സുവരുമെന്നും, ഈ ഭ്രാന്തെല്ലാം ദൂരെപ്പോകുമെന്നും അദ്ദേഹത്തിന്റെ സ്വജനങ്ങൾ വിചാരിച്ചു; അപ്രകാരം നടത്തണമെന്നു നിശ്ചയിക്കുകയും ചെയ്തു. കാമാരപുകരത്തിൽനിന്നും നാലു മൈൽ പടിഞ്ഞാറുള്ള ജയരാമവാടി എന്ന ഗ്രാമത്തിലെ രാമചന്ദ്രമുഖോപാദ്ധ്യായന്റെ അഞ്ചു വയസ്സുപ്രാ

യമുള്ള കന്യകയുമായി അദ്ദേഹത്തിന്റെ ശുഭവിവാഹം അവർ നടത്തി.

ഭവനത്തിൽ വന്നതിനുശേഷവും ശ്രീരാമകൃഷ്ണദേവൻ എല്ലായ്പ്പോഴും ധ്യാനചിന്തയിൽ മഗ്നനായിരുന്നു. രാത്രിയായാൽ ഗ്രാമത്തിനു വെളിയിലുള്ള ഭൂതിർഖാൽ (ബുധുയിമോഡലിന്റെ) ശ്മശാനഭൂമിയിൽചെന്നു ധ്യാനംചെയ്യും. അവിടെ അദ്ദേഹത്തിനു് അത്യത്ഭുതങ്ങളായ ഭൌതികദർശനങ്ങളെല്ലാം സിദ്ധിച്ചു. ആ സ്ഥലത്തിനടുത്തു വല്ലവരും ചെന്നാൽ ഭൂതത്തെ കണ്ടു ഭയപ്പെടും എന്നു വിചാരിച്ചു അദ്ദേഹം അവരോടു വേഗത്തിൽ ദൂരെപ്പോകാൻ പറയും.

സ്വല്പദിവസങ്ങൾ കഴിഞ്ഞു് ശ്രീരാമകൃഷ്ണദേവൻ കല്ക്കട്ടയ്ക്കു മടങ്ങി. ഈ സമയം ഒരു സന്യാസിനി ദക്ഷിണേശ്വരത്തിൽ വന്നുചേർന്നു. അവർ ശ്രീരാമകൃഷ്ണദേവനെ കണ്ട മാത്രയിൽ അദ്ദേഹത്തെ മഹാപുരുഷൻ എന്നറിഞ്ഞു. അദ്ദേഹത്തെ താന്ത്രികമാർഗ്ഗം അനുസരിച്ചു സാധന അഭ്യസിപ്പിച്ചു. താന്ത്രികസാധന വളരെ കഠിനവും, അത്യന്തജടിലവും ഗോപനീയവും ആയതുകൊണ്ടു് ലോകത്തിൽ ഇതിന്റെ പ്രചാരം വളരെ അല്പമാണു്. അത്യുച്ചപ്രകൃതിസമ്പന്നനായ സാധകനല്ലെങ്കിൽ ഇതുകൊണ്ടു് വേഗത്തിൽ മാർഗ്ഗഭ്രഷ്ടനായിത്തീരാനിടയുണ്ടു്. ഇതുകൊണ്ടു വളരെ വേഗത്തിൽ ഈശ്വരലാഭം സിദ്ധിക്കും എന്നു കേൾക്കുന്നു. എന്നാൽ ഈ സാധനമാർഗ്ഗത്തിന്റെ പേരുകേട്ടാൽകൂടി ഭയം ഉണ്ടാകുന്നു.

ഈ സന്യാസിനി തന്ത്രശാസ്ത്രത്തിൽ അദ്വിതീയപണ്ഡിതയായിരുന്നു. സാധനാരഹസ്യവും അറിഞ്ഞിരുന്നു. അവരുടെ ഉപദേശം അനുസരിച്ചു രാമകൃഷ്ണദേവൻ പ്രധാനങ്ങളായ അറുപത്തിനാലു തന്ത്രങ്ങളുടേയും സകല സാധ

നകളും ഓരോന്നായി അവലംബിച്ച് എല്ലാത്തിലും സിദ്ധി പ്രാപിച്ചു. ഈ സമയം എത്ര അത്ഭുതസംഭവങ്ങൾ നടന്നിരുന്നു എന്നതിന്നു കണക്കില്ല. പകൽസമയം മുഴുവനും ശ്രീരാമകൃഷ്ണദേവൻ നാനാഭാവങ്ങളിൽ മഗ്നനായിരിക്കും. സന്യാസിനി, സാധനയ്ക്കു് ആവശ്യമുള്ള ദ്രവ്യാദികളെ (ഉപകരണങ്ങളെ) സംഗ്രഹിക്കും സന്ധ്യമുതല്ക്കു ക്രിയകൾ ആരംഭിക്കും. ദേവീക്ഷേത്രത്തിലെ ഈശാനകോണിൽ വില്വവൃക്ഷമൂലത്തിൽ അഞ്ചു മൃതന്മാരുടെ തലയോട്ടു കുഴിച്ചിട്ടു് പഞ്ചമുണ്ഡാസനം നിർമ്മിച്ചു. ആ സ്ഥലത്തുവച്ച് ശ്മശാനസാധന എന്നു പേരുള്ള, ലോകത്തിൽവച്ച് ഏററവും ആശ്ചര്യമായ സാധന അനുഷ്ഠിക്കപ്പെട്ടു. ഗംഗാതീരത്തിൽ പഞ്ചവടിയും തുളസീകാനനവും നിർമ്മിച്ച ശ്രീരാമകൃഷ്ണദേവൻ അനേക ഭാവങ്ങളിൽ സാധനകൾ ചെയ്തു. താന്ത്രിക സാധനകഴിഞ്ഞു് അദ്ദേഹം വൈഷ്ണവശാസ്ത്രം അനുസരിച്ചു സാധന ചെയ്തു് ഈശ്വരലാഭം നേടി. ശാന്തം,ദാസ്യം മുതലായ*പഞ്ചഭാവങ്ങളിലെ ഓരോഭാവത്തിലും സാധനചെയ്തു. പാഞ്ചരാത്രം, ശൈവീയം മുതലായ വിഭിന്നമാർഗ്ഗങ്ങളെല്ലാം അനുസരിച്ചു സാധനകൾ അനുഷ്ഠിച്ചു. മുൻപറയപ്പെട്ട സന്യാസിനി വൃന്ദാവനലീലയിലെ ഗാനങ്ങൾ പാടും; അതു കേട്ടു കേട്ടു ശ്രീരാമകൃഷ്ണദേവൻ സമാധിമഗ്നനാകും. ഏതു ഭാവത്തിൽ സാധനചെയ്തുവോ, ആ ഭാവത്തിലെ സകല നിയമങ്ങളും അദ്ദേഹം പരിപാലിച്ചിരുന്നു. മധുരഭാവത്തിൽ (ഗോപീഭാവം) സാധനചെയ്തസമയം ശ്രീരാധയുടെ സഖിയെന്നു വിചാരിച്ച് സ്ത്രീകളുടെ വേഷം ധരിച്ചു കൃഷ്ണപ്രേമത്തിനുവേണ്ടി രാവും പകലും ശ്രീരാധയുടെ അടുക്കൽ വ്യാകുലഭാവത്തിൽ പ്രാർത്ഥിക്കും. ശ്രീചൈതന്യദേവനെ ധ്യാനിച്ചു അദ്ദേഹത്തിൻെറ ദർശനവും ലഭിച്ചു. ഭാവചക്ഷുസ്സിൽ ശ്രീചൈതന്യദേവൻെറ മഹാസങ്കീർത്തനം രൂപീകൃതമായി ക

---

* പഞ്ചഭാവങ്ങൾ—ശാന്ത, ദാസ്യ, സഖ്യ, വാത്സല്യ, മധുരഭാവങ്ങൾ.

ണ്ടു. ഹനുമദ്ഭാവത്തിൽ ശ്രീരാമോപാസന ചെയ്തതിനെ പ്പററി മുൻപിൽത്തന്നെ പറഞ്ഞിട്ടുണ്ടല്ലോ. ഇപ്പോൾ വീണ്ടും വാത്സല്യഭാവത്തിൽ ശ്രീരാമോപാസനചെയ്തു അദ്ദേഹത്തെ ലഭിച്ചു. ഇതുകഴിഞ്ഞു ശൈവസാധനചെയ്തു.

ഒടുവിൽ നാഗസംഘത്തിൽ ഉൾപ്പെട്ട നഗ്നസന്ന്യാസിവര്യനായ ശ്രീമത് തോതാപുരിസ്വാമിപരമഹംസമഹാരാജ് സ്വേച്ഛയനുസരിച്ചു സഞ്ചരിച്ചു സഞ്ചരിച്ച് ദക്ഷിണേശ്വരത്തിൽ വന്നുചേർന്നു. അദ്ദേഹം ശ്രീരാമകൃഷ്ണദേവനെ കണ്ടിട്ട് അദ്ദേഹത്തെ വേദാന്തസാധനയ്ക്കു ഉച്ചാധികാരിയെന്നറിഞ്ഞു ജ്ഞാനയോഗത്തിൽ സാധനചെയ്യാമോ എന്നു് അദ്ദേഹത്തോടു ചോദിച്ചു. ശ്രീരാമകൃഷ്ണദേവൻ സമ്മതിച്ചപ്പോൾ അദ്ദേഹത്തിനു യഥാവിധി സന്ന്യാസാശ്രമനാമവും കൊടുത്തു വേദാന്തശാസ്ത്രോപദേശം നൽകാൻ ആരംഭിച്ചു. സ്വല്പം ഉപദേശം കൊടുത്തമാത്രയിൽ രാമകൃഷ്ണദേവൻ നിർവ്വികല്പസമാധിയിൽ മഗ്നനായി എന്നു തോതാപുരി കണ്ടു. യാതൊരു സമാധി ലഭിക്കാൻ തോതാപുരി നാല്പതുവർഷം യത്നിച്ചുവോ അതു് അനായാസേന രണ്ടുമൂന്നുദിവസംകൊണ്ടു് ശ്രീരാമകൃഷ്ണദേവനു ലഭിച്ചു എന്നു കണ്ട മഹാജ്ഞാനിയായ തോതാപുരി ആശ്ചര്യപ്പെട്ടു. രണ്ടുമൂന്നുദിവസം ഇവിടെ താമസിച്ചു പോകണമെന്നേ അദ്ദേഹം വിചാരിച്ചിരുന്നുള്ളൂ. എന്നാൽ ഈ ആശ്ചര്യശിഷ്യനെ ലഭിച്ചതിനാൽ പതിനൊന്നുമാസക്കാലം അവിടെ താമസിച്ചു.

ഇപ്രകാരം ൧൨ വർഷംകൊണ്ടു ശ്രീരാമകൃഷ്ണദേവൻ ഭാരതഭൂമിയിൽ നടപ്പുള്ള സകല മതസാധനകളിലും സിദ്ധി പ്രാപിച്ചു. ഈ മതങ്ങളിൽ ഓരോന്നിലും സിദ്ധിലഭിപ്പാൻ അദ്ദേഹത്തിനു മൂന്നുദിവസത്തിലധികം സമയം വേണ്ടിവന്നില്ല. ഏതുഭാവത്തിൽ സാധനചെയ്യണമെന്നു് അദ്ദേഹമിച്ഛിച്ചുവോ അപ്പോൾതന്നെ ഈശ്വരകൃപയാൽ അ

തിന്നനുകൂലങ്ങളായ സംഗതികളെല്ലാം വന്നുചേരും. ഓരോ മതത്തിലും സിദ്ധി ലഭിച്ച് അദ്ദേഹം കുറേദിവസം ആ ഭാവത്തിൽ മഗ്നനായിരിക്കും. അപ്പോൾ ആ മതത്തിലെ സിദ്ധന്മാരും സാധകന്മാരും വന്ന് ആ വിഷയത്തെപ്പററി ആലോചിച്ച് അദ്ദേഹത്തോടുകൂടി ആനന്ദിക്കും. അദ്ദേഹത്തിൻെറ അടുക്കൽനിന്നും ഉപദേശവും ഗ്രഹിക്കും ഈ പന്ത്രണ്ടു വർഷവും അദ്ദേഹം ഒരു നിമിഷംപോലും നിദ്രചെയ്തിരുന്നില്ല. ഇക്കാലത്തിൽ അദ്ദേഹത്തിന് ആഹാരാദികളിൽ ഒരു നിയമവും ഇല്ലായിരുന്നു. രാവുംപകലും കഴിയുന്നതുകൂടി മിക്ക സമയവും അറിയുകയില്ല. തലമുടിയെല്ലാം ജടയായിത്തീന്ന്, പഞ്ചവടീതലത്തിൽ ധ്യാനസ്ഥനായിരുന്ന ശ്രീരാമകൃഷ്ണദേവനെ ജഡവസ്തുവെന്നു വിചാരിച്ച് പക്ഷികൾ അദ്ദേഹത്തിൻെറ ശിരസ്സിൽ ഇരുന്നു കളിക്കും. ഒരിക്കൽ വളരെ ഗംഭീരമായ ധ്യാനത്തിൽ മഗ്നനായി. അദ്ദേഹത്തെ കണ്ടു എല്ലാവരും മൃതനെന്നു വിചാരിച്ചു. ഭാഗ്യത്താൽ ഒരു സന്യാസി അപ്പോൾ ദേവീക്ഷേത്രത്തിൽ വന്നിരുന്നു. അദ്ദേഹം ഈ മഹാപുരുഷൻ സമാധിസ്ഥനാണെന്നു മനസ്സിലാക്കി. അനേകദിവസം ഇപ്രകാരം ഇരുന്നാൽ ദേഹത്യാഗം സംഭവിക്കും. അതുകൊണ്ടു ആറുമാസം അദ്ദേഹം ശ്രീരാമകൃഷ്ണദേവൻെറ അടുക്കൽ ഇരുന്നു. വളരെ പ്രയാസപ്പെട്ടു് അദ്ദേഹത്തിൻെറ സമാധിയെ ഭംഗംചെയ്തു് ഇടയ്ക്കിടയ്ക്കു സ്വല്പം ഭക്ഷിപ്പിക്കും. സാധനകാലത്തിൽ അദ്ദേഹത്തിന് ഏതെല്ലാംവിധത്തിൽ അലൌകികാവസ്ഥകൾ വന്നിരുന്നുവെന്നതു് ഈ ചെറിയ പുസ്തകത്തിൽ വർണ്ണിക്കാൻ സാധിക്കയില്ല. അധികം അറിവാനാഗ്രഹിക്കുന്നവർ ശ്രീമത് ശാരദാനന്ദസ്വാമികൾ എഴുതിയിട്ടുള്ള "ശ്രീരാമകൃഷ്ണലീലാപ്രസംഗം" എന്ന പുസ്തകം വായിക്കണം.

ഈ കഠോരസാധനകളാൽ അദ്ദേഹത്തിൻെറ ദേഹത്തിനും മനസ്സിനും ഒരു ആശ്ചര്യകരമായ അവസ്ഥയുണ്ടാ

യി. ശരീരം ശിശുക്കളുടേതുപോലെ കോമളമായിത്തീൻ. നമ്മൾ ശൈത്യോഷ്ണങ്ങൾ അനുഭവിക്കുന്നതുപോലെ, അടുത്തു ചെന്നാൽതന്നെ അന്യൻെറ ശരീരമനസ്സുകളുടെ പരിശുദ്ധതാപരിശുദ്ധതകൾ അദ്ദേഹം അനുഭവിച്ചിരുന്നു. ഒരു ദുഷ്ടമനുഷ്യൻ അദ്ദേഹത്തിൻെറ ദേഹത്തെ സ്പർശിച്ചാൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയുടെ സ്പശം അദ്ദേഹം അനുഭവിക്കും. ലോഹനിമ്മിതമായ ഒരു വസ്തുവിനേയും അദ്ദേഹത്തിനു സ്പർശിക്കാൻ സാധിക്കയില്ല. നിദ്രിതാവസ്ഥയിലും അദ്ദേഹത്തിൻെറ കൈയിൽ രൂപയോ മററു നാണയങ്ങളോ തൊടിച്ചാൽ ശിങ്ങിമത്സ്യത്തിൻെറ മുള്ളുകൊണ്ടു പിളക്കുന്നതുപോലെയുള്ള വേദന അദ്ദേഹം അനുഭവിക്കുന്നതായി തോന്നും. അദ്ദേഹത്തിൻെറ മനസ്സ് ലോകത്തിൻെറ ദപ്പണമായിത്തീൻ. ഭൂതഭാവിവത്തമാനങ്ങളെല്ലാം അദ്ദേഹം മുൻപിലിരിക്കുന്ന പദാത്ഥങ്ങളെപ്പോലെ സ്പഷ്ടമായി കണ്ടു. ഇച്ഛാമാത്രത്തിൽ അന്യൻെറ മനസ്സ് ധമ്മഭാവത്തിൽ സഞ്ചരിപ്പിക്കുവാൻ ഉള്ള ശക്തി അദ്ദേഹത്തിൻെറ മനസ്സിനുണ്ടായി.

ഇക്കാലത്തു മഹമ്മദീയമതാവലംബികൾ ഏതുവിധത്തിൽ ഈശ്വരലാഭം നേടുന്നു എന്നറിയുവാൻ അദ്ദേഹത്തിന് ആഗ്രഹം തോന്നി. അതുകൊണ്ടു മൂന്നുദിവസം ഈ ഭാവത്തിൽ ഇരുന്നു. മഹമ്മദീയരുടെ ഖോദായും (ഈശ്വരനും) ഹിന്ദുക്കളുടെ ഈശ്വരനും തമ്മിൽ കേവലം ഭാഷാവ്യത്യാസമേ ഉള്ളു എന്നും മൂലവസ്തു ഒന്നുതന്നെയെന്നും കണ്ടു. ഇപ്രകാരം ക്രിസ്ത്യാനികളുടെ ഭാവത്തിലും മൂന്നുദിവസം ഇരുന്നു. ഈ മാർഗ്ഗത്തിലും ഈശ്വരനെ പ്രാപിക്കാമെന്നു കണ്ടു.

സവ്വവിധസാധനകളിലും സിദ്ധി ലഭിച്ചതിൽപിന്നെ അദ്ദേഹത്തിനു ഭയങ്കരമായ ഉദരാമയപീഡയുണ്ടായി. വളരെ

ചികിത്സിച്ചിട്ടും അസുഖം മാറാത്തതിനാൽ സ്വദേശത്തു ചെന്നു കുറെ ദിവസം ഇരുന്നാൽ ജലവായുപരിവത്തനം (മാററം)കൊണ്ടു രോഗം ശമിക്കുമെന്നു് എല്ലാവരും അഭിപ്രായപ്പെട്ടു. അതനുസരിച്ചു മധുരബാബു ഭഗവാൻെറ സകല വ്യയങ്ങൾക്കും ഏപ്പാടുചെയ്തു ഹൃദയനോടുകൂടി അദ്ദേഹത്തെ സ്വദേശത്തേയ്ക്കു് അയച്ചു. കുറേദിവസം അവിടെ ഇരുന്നതിൽ അദ്ദേഹത്തിൻെറ ഉദരരോഗം മാറി. വീണ്ടും അദ്ദേഹം കൽക്കട്ടയ്ക്കു മടങ്ങി.

ഇതുകഴിഞ്ഞു മധുരബാബുവോടുകൂടി അദ്ദേഹം കാശി മുതലായ തീത്ഥസ്ഥലങ്ങൾ ദർശിക്കാൻ പോയി. കാശിയിൽ വിശ്വനാഥദർശനം ചെയ്യാൻ പോയ സമയം മാർഗ്ഗത്തിൽ ശിവനെ ധ്യാനിച്ചു ധ്യാനിച്ചു് സമാധിസ്ഥനായി. ബാഹ്യചക്ഷുസ്സിൽ വിശ്വനാഥദർശനം ഉണ്ടായില്ല. ജ്ഞാനചക്ഷുസ്സാൽ ശിവൻെറ ചിന്മയമൂത്തിയെ കണ്ടു. ഏതെങ്കിലും ഒരു ദേവതയെ ദർശിക്കാൻ പോയാൽ അദ്ദേഹം മിക്കവാറും ഇപ്രകാരം സമാധിസ്ഥനാകും. ബാഹ്യചക്ഷുസ്സാൽ ദേവദശനം ഉണ്ടാകയില്ല. എന്നാൽ ഹൃദയമദ്ധ്യത്തിൽ ജീവസ്വരൂപമായി ഭഗവാനെ കാണാൻ സാധിക്കുന്ന അദ്ദേഹത്തിനു ശിലാമൂത്തികൾ ദർശിക്കേണ്ട ആവശ്യമെന്തു്? വൃന്ദാവനത്തിൽ ശ്രീകൃഷ്ണഭഗവാൻെറ ലീലാസ്ഥലം കണ്ടു്, കൃഷ്ണ! കൃഷ്ണ! എന്നു പറഞ്ഞു കരഞ്ഞു വ്യാകുലനായി. ശ്രീകൃഷ്ണഭഗവാൻെറ പരമഭക്തയായ 'ഗംഗാമാതാ' എന്ന സന്യാസിനി അദ്ദേഹത്തെ വൃന്ദാവനത്തിൽ താമസിക്കാൻ വളരെ നിർബ്ബന്ധിച്ചു.

## V

## മതപ്രചാരം, മഹാസമാധി, ശേഷാംകഥ.

പുഷ്പം വികസിച്ചാൽ ഭ്രമരത്തെ വിളിച്ചു വരുത്തേണ്ട. അതുപോലെ മനുഷ്യഹൃദയത്തിൽ ഈശ്വരൻെറ യഥാർത്ഥ പ്രകാശം വന്നുചേർന്നാൽ സന്ന്യാസിഭക്തന്മാർ തന്നെത്താനെ അദ്ദേഹത്തെ അന്വേഷിച്ചു കണ്ടുപിടിക്കും. ശ്രീരാമകൃഷ്ണദേവൻെറ അടുക്കൽ ഭാരതത്തിലെ സകലവിധ മതസംഘങ്ങളിലെ സിദ്ധന്മാരും സാധകന്മാരും വന്നിരുന്നു എന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലൊ. ഇപ്പോൾ കൽക്കട്ടയിലും അതിനടുത്ത സ്ഥലങ്ങളിലും ഉള്ള ധർമ്മ(മത)തല്പരന്മാർ അദ്ദേഹത്തിൻെറ അടുക്കൽ വരാൻ തുടങ്ങി. നരേന്ദ്രനാഥൻ മുതലായ അദ്ദേഹത്തിൻെറ പ്രധാനശിഷ്യന്മാരും ഈ സമയം വന്നു.

ബ്രഹ്മസമാജത്തിലെ നേതാവായ കേശവചന്ദ്രസേനനും അദ്ദേഹത്തെ വന്നുകണ്ടു; അഞ്ചുവയസ്സു പ്രായമുള്ള ബാലനെപ്പോലെ സരളഭാവത്തിൽ ഈശ്വരനെ അമ്മേ! അമ്മേ! എന്നു വിളിക്കുന്നതും അമ്മയിൽ സമ്പൂർണ്ണഭാരവും ഏല്പിക്കുന്നതും കണ്ടു കേശവൻ വളരെ മോഹിച്ചു. അദ്ദേഹം താൻ നടത്തിയിരുന്ന പത്രങ്ങളിൽ ഈ ആശ്ചർയ്യസന്ന്യാസിയെപ്പററി എഴുതിത്തുടങ്ങി. ക്രമംക്രമമായി ആളുകൾ ചെന്നു് അദ്ദേഹത്തിൻെറ കരുണാരസപരിപൂർണ്ണമായ പരിശുദ്ധമൂർത്തി, ഉദാരമനസ്സ്, അത്ഭുതമായ ഈശ്വരാനുരാഗം മുതലായവ കണ്ടു ജീവിതം സാർത്ഥകമാക്കാൻ തുടങ്ങി.

ആപ്പോൾ അനേകം വിദ്വാന്മാരായ ഹിന്ദുക്കൾ മതത്തിലെ മൂലതത്വം മനസ്സിലാക്കാൻ സാധിക്കാതെ തീരെ നാസ്തികരെപ്പോലെ ആയിത്തുടങ്ങിയിരുന്നു. അവർ രാമ

കൃഷ്ണദേവൻെറ അടുക്കൽ ചെന്നു് അദ്ദേഹം ഈശ്വരഭാവാനന്ദത്തിൽ മഗ്നനായിരിക്കുന്നതു കണ്ടു. അദ്ദേഹത്തിൻെറ ഭഗവൽപ്രേമം കണ്ടു് അവരുടെ സംശയം മാറി. ഗിരീശ് ഘോഷ്, ഡാക്ടർ രാമചന്ദ്രൻ, പ്രൊഫസർ മഹേന്ദ്രഗുപ്തൻ മുതലായവർ അദ്ദേഹത്തിൻെറ ഉദാരമതഭാവത്താൽ മുഗ്ദ്ധന്മാരായി അദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിച്ചു. ഈ മഹേന്ദ്രബാബു തന്നെയാണു് കഥാമൃതം എഴുതിയിരിക്കുന്നതു്. അദ്ദേഹം രാമകൃഷ്ണദേവൻെറ മുഖത്തിൽനിന്നും കേട്ട അപൂർവ്വോപദേശങ്ങളെ തൻെറ ആനന്ദത്തിനുവേണ്ടി എഴുതിവച്ചു. ഇപ്പോൾ അതിനെ പ്രസിദ്ധപ്പെടുത്തി വംഗദേശത്തെ ഉന്മത്തമാക്കിത്തീർത്തു. മഹാത്മാ ദുർഗ്ഗാചരണനാഗൻ മുതലായ മഹാപുരുഷന്മാർ ഈ സമയം അദ്ദേഹത്തിൻെറ ത്യാഗാദർശത്തെ ഗ്രഹിച്ചു മഹാത്മാ വിജയകൃഷ്ണ ഗോസ്വാമി അദ്ദേഹത്തിൻെറ അടുത്തുചെന്നു് അദ്ധ്യാത്മ സംഭാഷണങ്ങൾ കേൾക്കും. വിദ്യാസാഗരൻ, ബങ്കിമചന്ദ്രൻ, മധുസൂദനദത്തൻ മുതലായ പ്രസിദ്ധ ജനങ്ങൾ വിദ്യാഹീനനായ ഇദ്ദേഹത്തിൻെറ അഗാധജ്ഞാനം കണ്ടു് ആശ്ചര്യാന്വിതരായി.

ശ്രീമത് വിവേകാനന്ദസ്വാമിയുടെ പൂർവ്വനാമം ശ്രീ നരേന്ദ്രനാഥദത്തൻ എന്നായിരുന്നു. അദ്ദേഹം ശൈശവകാലംമുതല്ക്കുതന്നെ, എല്ലാവരും മതത്തെപ്പററി പറയുന്നു, എന്നാൽ ഈശ്വരനെ കണ്ടു എന്നു് ആരും പറയുന്നില്ല; മതമെന്നതു കേവലം വാക്കിനും ആലോചനയ്ക്കും വിഷയമായിരിക്കുന്നു എന്നു കണ്ടു. ചിലർ സ്വല്പം ആചാരാനുഷ്ഠാനവും ധ്യാനചിന്തയും ചെയ്യുന്നു; എന്നാൽ ഈശ്വരനെ ലഭിക്കാൻ വ്യാകുലരല്ല; അദ്ദേഹത്തിനു ശൈശവംമുതല്ക്കു സത്യലാഭത്തിനു്—അദ്ധ്യാത്മലാഭത്തിനു്—ഒരു വ്യാകുലതയുണ്ടായി. എന്നാൽ ഇതെല്ലാം കണ്ടു് അദ്ദേഹം ഭഗ്നാശയനായി. യാദൃച്ഛികമായി ശ്രീരാമകൃഷ്ണദേവൻെറ നാമം

കേട്ട് അദ്ദേഹത്തിൻെറ അടുക്കൽ ചെന്നു. ആ മഹാപുരുഷൻ സവ്വസ്വത്യാഗം ചെയ്തു കേവലം ഈശ്വരനെ മാത്രം വച്ചുകൊണ്ടിരിക്കുന്നു. സംഭാഷണം ചെയ്യുമ്പോൾതന്നെ ഹൃദയമദ്ധ്യത്തിൽ ഈശ്വരനെ കാണുന്നു; സമാധിസ്ഥനാകുന്നു എന്നു കണ്ടു. രാവും പകലും ഈശ്വരകഥകൾ പറയുന്നു. അഞ്ചുവയസ്സുള്ള ബാലനു് അമ്മയെയല്ലാതെ ഒന്നിനേറയും അറിവില്ലാത്തതുപോലെ അദ്ദേഹം ഈശ്വരനെ അല്ലാതെ മറെറാന്നും അറിഞ്ഞില്ല. എല്ലാ മതങ്ങളും അദ്ദേഹത്തിനു് ഒരുപോലെയാണു്. കൃഷ്ണൻ, ഖോദ, രാമൻ, കാളി ഇതെല്ലാം അദ്ദേഹത്തിനു് ഒന്നു്. എല്ലാ മനുഷ്യരുടെ ഉള്ളിലും അദ്ദേഹം ഈശ്വരനെ കണ്ടു. ഈശ്വരൻെറ മൂത്തികൾ എന്നറിഞ്ഞു ലോകത്തിലെ സകല വസ്തുക്കളേയും അദ്ദേഹം നമസ്കരിച്ചു. നരേന്ദ്രനാഥൻ തൻെറ ജീവിതത്തിലെ പൂണ്ണാദശം ശ്രീരാമകൃഷ്ണദേവൻെറ അടുക്കൽനിന്നും ലഭിച്ചു് അദ്ദേഹത്തിൻെറ ശ്രീചരണങ്ങളിൽ മനസ്സിനേയും പ്രാണനേയും സമർപ്പിച്ചു. ശ്രീരാമകൃഷ്ണദേവനും തക്ക ശിഷ്യനെ കിട്ടി. അദ്ദേഹത്തിൻെറ സവ്വസമന്വയ ധമ്മത്തെ ശിഷ്യനു് ഉപദേശിച്ചു. ലോകത്തിൽ അതിനെ പ്രചരിപ്പിക്കുന്നതിനു വേണ്ടി അദ്ദേഹത്തെ തയാറാക്കി. ക്രമേണ രാഖാൽ മുതലായ സംസാരത്യാഗികളും ശുദ്ധബുദ്ധികളും ആയ ബാലന്മാർ അദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിച്ചു.

ശ്രീരാമകൃഷ്ണദേവൻെറ ശരീരത്തിലെ ധാതു ബാലന്മാരുടേതുപോലെയായിരുന്നു. സ്വല്പംകൊണ്ടു തണുപ്പു് ഏൽക്കും. ഒരു ദിവസം തണുപ്പു പിടിച്ചു് അദ്ദേഹത്തിൻെറ ഗളത്തിലെ മാംസം തടിച്ചു ക്രമേണ വ്രണമായിത്തീൎന്നു. ശിഷ്യന്മാർ ചികിത്സയുടെ സൌകയ്യത്തിനുവേണ്ടി അദ്ദേഹത്തെ കൽക്കട്ടയിലെ ശ്യാമപൂകുരം എന്നു പേരുള്ള ഗ്രാമത്തിൽ കൊണ്ടുവന്നു. വലിയ വലിയ ഡാക്ടർമാരെ വരുത്തി ചികിത്സിപ്പിക്കാൻ തുടങ്ങി. എന്നാൽ ക്രമേണ രോഗം

വർദ്ധിച്ചതേയുള്ളു. ഒടുവിൽ അവർ കൽക്കട്ടയ്ക്കു വടക്കുവശമുള്ള കാശീപുരം എന്ന ഉദ്യാനഗൃഹം വാടകയ്ക്കു വാങ്ങി അദ്ദേഹത്തെ അവിടെ കൊണ്ടുചെന്നു് അവരുടെ പ്രാണനെക്കൂടി ലക്ഷ്യമാക്കാതെ ശുശ്രൂഷിച്ചു. എന്നാൽ ഒരുഫലവും കണ്ടില്ല.

ഈ സമയവും അദ്ദേഹത്തിൻെറ അടുക്കൽ അനേകം ആളുകൾ വന്നിരുന്നു. അദ്ദേഹത്തിനു വളരെ അസുഖം. എങ്കിലും ജനങ്ങളെ ഉപദേശിക്കുന്നതിൽ വിരക്തനായില്ല. തീരെ വർത്തമാനം പറയാൻ സാധിക്കാത്തപ്പോഴും ചിലരെ സ്പർശിച്ചും, ചിലരോടു കൃപാദൃഷ്ടി കാണിച്ചും, ചിലരെ ആശീർവദിച്ചും അവരുടെമനസ്സിൽ അദ്ധ്യാത്മഭാവം സ്വയം വളരുവാൻ സഹായിച്ചു. കടയിൽ ചെന്നു ഫലവിക്രേതാവു് എപ്രകാരം ആദ്യമായി വിലയിൽ തർക്കിച്ച് അളവെല്ലാം കണക്കുകൂട്ടി ഫലം വില്ക്കുന്നു? എന്നാൽ സന്ധ്യയാകുമ്പോൾ ഭവനത്തിലേയ്ക്കു മടങ്ങാൻ ബദ്ധപ്പെട്ടു് ഏതുവിലയ്ക്കും അവശിഷ്ടഫലങ്ങളെ ഒരുവിധം കൊടുത്തുതീർക്കുന്നു? അതുപോലെ ശ്രീരാമകൃഷ്ണദേവനും വേഗം ദേഹത്യാഗം സംഭവിക്കുമെന്നു് അറിഞ്ഞു വന്നവർക്കെല്ലാം അദ്ധ്യാത്മഭാവം കൊടുക്കാൻ തുടങ്ങി.

ഒരു ദിവസം രാത്രിയിൽ അദ്ദേഹം ഗംഭീരസമാധിയിൽ മഗ്നനായി. വേഗം ബാഹ്യജ്ഞാനം വരുമെന്നു് എല്ലാവരും വിചാരിച്ചു. എന്നാൽ രാത്രി അവസാനിച്ചിട്ടും അദ്ദേഹത്തിൻെറ സമാധി ഭംഗമായില്ല; എന്നുമാത്രമല്ല, ദേഹത്തിൽ മൃതലക്ഷണങ്ങൾ പ്രകാശിക്കയും ചെയ്തു. ആ ദിവസം സനവർഷം ൧൨൯൩ ശ്രാവണമാസം ൩൧-ാംനു- ഇംഗ്ലീഷുവർഷം ൧൮൮൬ ആഗസ്റ്റ്മാസം ൧൬-ാംനു- ശിഷ്യന്മാർ ജീവിതത്തിലെ കർണ്ണധാരനും (അമരക്കാരനും) പ്രേമമയനുമായ ഗുരുദേവൻ മഹാസമാധിമഗ്നനായി എന്നറിഞ്ഞു് അത്യന്തം ശോകാർത്തരായി. അടുത്തദിവസം സന്ധ്യാകാല

ത്തു ഗംഗാതീരത്തിൽ അപാപവിദ്ധമായ (പാപം സ്പർശിക്കാത്ത) ഗുരുദേഹത്തിന്ന് അന്ത്യക്രിയ നടത്തി ശൂന്യമനസ്കരായി ഗൃഹത്തിലേയ്ക്കു മടങ്ങി.

ഗുരുവിനെയല്ലാതെ ബാലഭക്തന്മാർ മററൊന്നും അറിഞ്ഞിരുന്നില്ല അവൎക്ക സംസാരത്തിൽ ജീവിക്കാൻ (ഗൃഹസ്ഥാശ്രമത്തിൽഇരിക്കാൻ) സാധിച്ചില്ല. വീടും കുടിയും ത്യജിച്ച് എല്ലാവരും ഒരു സ്ഥലത്തുകൂടി സന്യാസികളെപ്പോലെ ജീവിതം കഴിക്കാൻ തുടങ്ങി. കുറെ വർഷങ്ങൾ കഠോരസാധന ചെയ്തു് അവർ ഗുരുവിൻെറ ഉപദേശങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവന്നു. അപ്പോൾമുതല്ക്ക് അവർ ഈ മഹത്തായ ആദർശത്തെ ലോകത്തിൽ പ്രചരിപ്പിക്കുന്നതിന്നു വേണ്ടി അനേകം ഉപായങ്ങൾ അവലംബിക്കാൻ തുടങ്ങി; വിവേകാനന്ദസ്വാമി (നരേന്ദ്രനാഥൻ) ഭൂമിയിലെ സകല സ്ഥലങ്ങളും സഞ്ചരിച്ച് ഹിന്ദുമതത്തെ വ്യാഖ്യാനിക്കാൻ തുടങ്ങി. ഓരോന്നായി ഭാരതവർഷത്തിൽ അനേകസ്ഥലങ്ങളിലും മഠങ്ങൾ സ്ഥാപിക്കപ്പെട്ടു. ഈ മഠങ്ങളിൽ ഇരുന്നു് ശ്രീരാമകൃഷ്ണദേവൻെറ സന്യാസിശിഷ്യന്മാർ മതപ്രചാരം ചെയ്യുന്നു. അനേകം ആളുകൾ അവരുടെ ത്യാഗാദർശത്തെ സ്വീകരിച്ചു ധന്യരാകുന്നു.

ഇപ്രകാരം ലോകത്തിലെ അനേകസ്ഥലങ്ങളിലും ഭാരതവർഷത്തിലെ ഏകദേശം എല്ലാ പ്രസിദ്ധസ്ഥലങ്ങളിലും ശ്രീരാമകൃഷ്ണദേവൻെറ ഭക്തന്മാർ ആ മഹത്തായ ആദർശം അനുസരിച്ച് അവരവരുടെ ജീവിതം നയിക്കുവാൻ ശ്രമിക്കുന്നു.

"സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായതേ നമഃ"

---